www.bethelpatrika.org

വാല്യം - 24 എപ്രിൽ - 2011 ലക്കം - 4 വില - 7 രൂപ

# ബഥേൽ പത്രിക

## ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ മുഖപത്രം



അവൻ സത്യമായും ഉയിർത്തെഴുന്നേറ്റു....

ഏപ്രിൽ – 2011 വാല്യം – 24 ലക്കം – 4

# ബഥേൽ പത്രിക

**ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം**

BETHEL PATRIKA, P.B. NO. 38, CHENGANNUR
PH: 0479-2451331
E-mail: bethelpatrika@gmail.com
website : www.bethelpatrika.org

**പത്രാധിപസമിതി**

**തോമസ് മാർ അത്താനാസിയോസ്**
(മാനേജിംഗ് എഡിറ്റർ)
ഫോൺ: 0479 - 2453310, 2451331
E-mail: marathanasios@gmail.com

**ഫാ. തോമസ് അമയിൽ**
(ചീഫ് എഡിറ്റർ)
ഫോൺ: 0479 - 2456466, 0468 - 2311473,
E-mail: framayil@gmail.com

**ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്**
(എക്സിക്യൂട്ടീവ് എഡിറ്റർ)
ഫോൺ: 0479 - 2450287, 9447431096
E-mail: frabrahamkoshy@gmail.com

**പി. എം. ജേക്കബ് മെഴുവേലി**
(എഡിറ്റർ)
ഫോൺ: 0468 - 2286365, 9447345523

**ഫാ. ജോൺ പി. ഉമ്മൻ**
(അസോസിയേറ്റ് എഡിറ്റർ)
ഫോൺ: 0479 - 2362273, 9447884972

**ഫാ. സുനിൽ ജോസഫ് ഡാണാംപടിക്കൽ**
(സർക്കുലേഷൻ മാനേജർ)
ഫോൺ: 0479 - 2454504, 9947429667

**തോമസ് കുര്യൻ**
(ഓഫീസ് മാനേജർ)
ഫോൺ: 0468 - 2286145, 9447563298

**ബിനു ചാക്കോ**
(വെബ് അഡ്മിനിസ്ട്രേറ്റർ)

അംഗങ്ങൾ
**റവ. ഫാ. മാത്യു വർഗീസ്**
**റവ. ഫാ. പി. വി. ജോൺ**
**റവ. ഫാ. വിൽസൺ ശങ്കരത്തിൽ**
**റവ. ഫാ. ഐപ് പി. സാം**
**റവ. ഫാ. സ്റ്റീഫൻ വർഗീസ്**
**സജി പട്ടരുമഠം**
**പി. എം. സാമുവേൽ**
**ബിനു മുളക്കുഴ**
**ആനി കെ. തോട്ടുപുറം**



മുഖചിത്രം

**ഉയിർപ്പ്**





മുഖമൊഴി

# ഈസ്റ്റർ മുറിവുകൾ പകരുന്ന സമാധാനം

**ഫാ. തോമസ് വർഗീസ് അമയിൽ**

ഉത്ഥാനം സമൂഹത്തിന് നൽകുന്നത് പുത്തൻപ്രതീക്ഷകളുടെ നിലയ്ക്കാത്ത ഉറവിടങ്ങളെയാണ്. ഒന്നും ചെയ്യുവാനില്ല എന്ന് വിലപിച്ചിരുന്നവരോട് ഒത്തിരി ചെയ്യുവാനുണ്ട് എന്ന് ഓർമ്മപ്പെടുത്തിയ മഹത് സംഭവമാണ് ഉത്ഥാനം. പരാജയബോധം ഉള്ളിൽ നീറി വാതിലുകൾക്ക് ഉള്ളിൽ ചടഞ്ഞുകൂടിയ ശിഷ്യസമൂഹത്തിന് ജീവന്റെ സജീവത പകർന്നു നൽകുന്ന ഉത്ഥാനം എന്നും ശിഷ്യത്വത്തിന് ആവേശത്തിന്റെ ഉറവിടമാണ്.

മാനുഷിക സമൂഹത്തിന്റെ ഭാഗമെന്ന നിലയിൽ തോൽവികളും, പരാജയങ്ങളും ശിഷ്യന്മാരെ അലോസരപ്പെടുത്തിയാൽ അത് സ്വാഭാവികം. മാനുഷിക പരിമിതികളെ അതിജീവിക്കേണ്ടതാണ് ശിഷ്യത്വം എന്ന ഓർമ്മപ്പെടുത്തൽ ഈസ്റ്റർ നൽകുന്നു. തുടർച്ചയായ തെറ്റുകളിലേക്ക് വഴിതെറ്റാതെ, പരിമിതികളിൽ താളടിയാകാതെ, കർമ്മോത്സുകതയുടെ ഊർജ്ജം കർമ്മപഥങ്ങളിൽ നിറയ്ക്കുവാനുള്ള നിയോഗമാണ് ഉത്ഥാനപെരുന്നാൾ. നിരാശയും, ഭയവും ആഴമായി ബാധിച്ചിരുന്ന സമൂഹത്തിൽ സമാധാനം ആശംസിച്ചുകൊണ്ടുള്ള ഇടപെടൽ ഈസ്റ്ററിന്റെ മുഖ്യപ്രമേയമാണ്. ഈ സമാധാനത്തിന്റെ അടയാളമായി ക്രിസ്തു ഉയർത്തിക്കാട്ടുന്നത് തന്റെ ശരീരത്തിലെ മുറിപ്പാടുകൾ ആണ്. സമാധാനം പകരുവാനായി മുറിയപ്പെടാനും, മുറിവുകൾ സമാധാനത്തിന്റെ നിത്യസ്രോതസ്സായി മാറ്റുവാനുമുള്ള നിയോഗം ഈസ്റ്റർ പങ്കുവയ്ക്കുന്നു.

നമ്മുടെ ഇടപെടലുകൾ സ്വജീവിതത്തിലും അപരന്റെ ജീവിതത്തിലും മുറിപ്പാടുകൾ സൃഷ്ടിക്കുന്നുണ്ട്. ഈ മുറിപ്പാടുകൾ വിദ്വേഷത്തിന്റെയും, പകയുടെയും ഉണങ്ങാത്ത വടുക്കൾ ആയി അവശേഷിച്ച് വേർപാടിന്റെയും വേദനയുടെയും തീരാദു:ഖം പകരുമ്പോൾ മുറിവുകൾ സമൂഹത്തിന്റെ സമാധാനത്തിന്റെ നിലയ്ക്കാത്ത സ്രോതസ്സായി ക്രിസ്തു രൂപപ്പെടുത്തിയതാണ് ഈസ്റ്ററിന്റെ മഹനീയത.

രക്ഷകന്റെ മുറിപ്പാടുകൾ ശിഷ്യസമൂഹത്തിന് നിഷ്ക്രിയത്വത്തിൽ നിന്ന് ജീവന്റെ സജീവതയിലേക്കുള്ള വഴികാട്ടിയായി മാറി. ക്രിസ്തുസാന്നിദ്ധ്യത്തിന്റെ സജീവതയിൽ നിലനിൽക്കുമ്പോൾ മുറിവുകൾ പോലും സമാധാനത്തിന്റെ നിത്യസ്രോതസ്സാണ് എന്ന് ഈസ്റ്റർ ഓർമ്മപ്പെടുത്തുന്നു. ക്രിസ്തുസാന്നിദ്ധ്യത്തിന്റെ സജീവത നമ്മിൽ നിറയപ്പെടാത്തത് ആണോ മനസ്സിൽ നിറയുന്ന നീറ്റലുകളുടെ കാരണമെന്ന് നാം കൂട്ടായി അന്വേഷിക്കേണ്ടിയിരിക്കുന്നു.

സാമ്പത്തിക സമീപനങ്ങളും, മതസമീപനങ്ങളും മുറിവുകളെ ഇല്ലാതെയാക്കാൻ പ്രതിജ്ഞാബദ്ധർ ആണെങ്കിലും മുറിവുകളുടെ ആക്കം കൂട്ടുന്നു എന്നത് പരമമായ സത്യമാണ്. ജീവനെ സംരക്ഷിക്കുന്നതിന് പകരം നാം ജീവനെ ഇല്ലാതെയാക്കുന്ന മരണമൂല്യങ്ങളെ അറിഞ്ഞോ അറിയാതെയോ പകരുന്നു. ജീവനെ ഇല്ലാതെയാക്കുന്ന പ്രവർത്തനങ്ങൾ ഉണ്ടെങ്കിൽ ജീവന് വേണ്ടി മുറിവേൽക്കാനുള്ള നിയോഗമാണ് ഈസ്റ്റർ.

***ഈസ്റ്റർ ആശംസകൾ.***



ഇടയലേഖനം

# പ്രത്യാശ ചൊരിയുന്ന ഈസ്റ്റർ

വാത്സല്യമക്കളേ,

ഈസ്റ്റർ മനുഷ്യവർഗ്ഗത്തിന് പകർന്നു നൽകുന്നത് പ്രത്യാശയുടെ പുത്തൻ ചക്രവാളങ്ങളെയാണ്. ലോകത്തിന്റെ വിമോചനത്തിനായി പിറന്നു വീണവൻ കാൽവറിയിൽ അസ്തമിച്ചെന്നുള്ള നൈരാശ്യബോധങ്ങൾക്ക് ഉയിർപ്പ് യാഥാർത്ഥ്യമായതോടെ അന്ത്യം സംഭവിച്ചു. കഷ്ടാനുഭവങ്ങളുടെ രാവുകൾക്ക് അന്ത്യം കുറിച്ച് പ്രത്യാശയുടെ പുത്തൻപുലരികൾ സംജാതമായതിന്റെ സന്തോഷമാണ് ഈസ്റ്ററിന്റെ പ്രത്യേകത. ഉയിർപ്പിനെ ഒഴിവാക്കി ക്രൈസ്തവ വിശ്വാസത്തെ നിർവ്വചിക്കുവാൻ കഴിയുകയില്ല. "ക്രിസ്തു മരിച്ചവരിൽ നിന്ന് ഉയിർപ്പിക്കപ്പെട്ടില്ല എങ്കിൽ നിങ്ങളുടെ വിശ്വാസം വ്യർത്ഥമാണ്" (1 കൊരിന്ത്യർ 15:14).

ബോംബുകളും, വെടിയുണ്ടകളും, യുദ്ധങ്ങളും തീർക്കുന്ന സമാധാന പുനഃസ്ഥാപനത്തെപ്പറ്റിയാണ് ലോകം ചിന്തിക്കുന്നത്. സ്വാതന്ത്ര്യത്തിനുവേണ്ടിയെന്നും, ഭീകരവാദത്തിന് അറുതി വരുത്തുന്നതിനുവേണ്ടിയാണെന്നുമുള്ള ന്യായവാദങ്ങൾ ഭരണകൂടങ്ങൾ നിരത്തുന്നു. എന്നാൽ കഷ്ടതയും ത്യാഗവും സഹിച്ചുള്ള സമാധാന പുനഃസ്ഥാപന ചിന്തകളാണ് ഈസ്റ്റർ പങ്കുവയ്ക്കുന്നത്. മറ്റുള്ളവരുടെ ചോര ചീന്തി മറ്റുള്ളവർക്കു നൽകുന്ന സ്വാതന്ത്ര്യം പങ്കു വെയ്ക്കലിന്റേതാണ്. അതാണ് ഉയർപ്പ് പങ്കു വെയ്ക്കുന്ന പ്രത്യാശ.

നേടിയെടുക്കാനും മത്സരിക്കാനുമുള്ള ആവേശം മനുഷ്യന്റെ സിരകളിൽ കുത്തിനിറച്ചുകൊണ്ട് വളരുന്ന ഉപഭോഗതൃഷ്ണകൾ ആധുനിക മനുഷ്യനെ അസ്വസ്ഥനാക്കുന്നു. ലഭ്യമായ സാഹചര്യങ്ങളിൽ സംതൃപ്തനായിരുന്ന മനുഷ്യൻ സുഭിക്ഷതയുടെ മദ്ധ്യത്തിലും അസ്വസ്ഥനായി കാണപ്പെടുന്നു. എടുത്താൽ പൊങ്ങാത്ത പ്രതീക്ഷകൾ മനുഷ്യന് നിരാശ നൽകുന്നു. ഇത്തരം നിരാശകൾ നിഷേധാത്മക നിലപാടുകൾക്ക് അവരെ പ്രേരിപ്പിക്കുന്നു. ജീവതത്തെപ്പറ്റിയുള്ള പ്രത്യാശയും പ്രതീക്ഷകളും നഷ്ടപ്പെട്ട് ഒരു തുണ്ട് കയറിലും, ഒരു കുപ്പി വിഷത്തിലും ജീവിതം അവസാനിപ്പിക്കുന്നവരുടെ എണ്ണം ക്രമാതീതമായി ഉയരുന്നു. സാമ്പത്തിക ഉദാരവൽക്കരണത സമീപനങ്ങളിലൂടെ വിദേശ നിക്ഷേപങ്ങളെ ആകർഷിച്ച് വളർച്ചയുടെ പടവുകൾ താണ്ടാമെന്നുള്ള പ്രതീക്ഷകൾ ഈ നൂറ്റാണ്ട് ആരംഭിച്ചപ്പോൾ ശക്തമായി നിലനിന്നിരുന്നു. കൊട്ടും കുരവയുമായി ഒട്ടേറെ പദ്ധതികൾ ആവിഷ്ക്കരിക്കുകയും അവ ജനോപകാരപ്രദമെന്ന് പ്രഖ്യാപിച്ച് പ്രത്യാശ ജനങ്ങളിൽ ജനിപ്പിക്കുകയും ചെയ്തു. എന്നാൽ ഭാവിയെക്കുറിച്ച് പ്രത്യാശാനിർഭരമായി കാത്തിരിക്കുന്നവർക്ക് അനുഭവിക്കേണ്ടി വന്നത് കടുത്ത നിരാശ മാത്രമാണ്. ഇത്തരം നിരാശകൾ മനുഷ്യനെ നിർവീര്യമാക്കപ്പെടുകയും അവന്റെ കർമ്മചേതനയെ നശിപ്പിക്കുകയും ചെയ്യും.

പ്രതീക്ഷ നഷ്ടപ്പെട്ട സമൂഹത്തിന്റെ ദീനരോദനങ്ങൾക്ക് നടുവിൽ പ്രത്യാശയുടെ ദീപവുമായി ഈസ്റ്റർ കടന്നു വരുന്നു. ഈസ്റ്റർ ആഘോഷിച്ച് തീർക്കാതെ അനുഭവിച്ചറിയുവാനുള്ള തിരിച്ചറിവിലേക്ക് വളരുന്ന ഓരോ വിശ്വാസിക്കും ഈസ്റ്റർ പ്രത്യാശയേകും. കാരണം പുനരുത്ഥാന ശക്തി നിരാശയെ നീക്കുന്നതിനും പരാജയബോധത്തെ അകറ്റുന്നതുമാണ്.

എല്ലാവർക്കും അനുഗ്രഹപൂർണ്ണമായ ഈസ്റ്റർ ആശംസകൾ

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത.**

# വന്നു-കണ്ടു കെട്ടി-പൊട്ടി

**ഫാ. ഡോ. തോംസൺ റോബി**

(അസി. പ്രൊഫ. ബസേലിയോസ് കോളേജ് കോട്ടയം)

ആധുനിക വിവാഹ ബന്ധത്തെപ്പറ്റിയുള്ള രസകരമായ ഒരു കാഴ്ചപ്പാടാണ് ഈ ലേഖനത്തിന്റെ തലക്കെട്ടായി നൽകിയിരിക്കുന്നത്. വിവാഹം എന്ന പരിപാവനമായ ബന്ധത്തെ ആധുനികതയുടെ വളർച്ച എത്രമാത്രം സ്വാധീനിച്ചിരിക്കുന്നു എന്നത് ശ്രദ്ധേയമാണ്. ആദിമ മാതാപിതാക്കന്മാരായ ആദാമിനേയും ഹവ്വായേയും ഏദൻതോട്ടത്തിൽ വിവാഹമെന്ന പരിപാവനമായ കർമ്മത്തിലൂടെ ഒന്നാക്കിയശേഷം സകലവും അവനെ ഏൽപ്പിച്ചിരിക്കുകയാണ് ദൈവം. പക്ഷേ ഹവ്വാ പാപത്തിൽ വീണെങ്കിലും പരസ്പരം പഴിചാരിയെങ്കിലും തമ്മിൽ പിരിയുന്നതായി കാണുന്നില്ല. കാരണം "ദൈവം സംയോജിപ്പിച്ചതിനെ മനുഷ്യൻ വേർപിരിക്കരുത്." ദൈവം പറയുന്നു "ഇവളെ നരനിൽ നിന്നും എടുത്തിരിക്കയാൽ ഇവൾക്കു നാരി എന്നു പേരാകും. അതുകൊണ്ട് പുരുഷൻ അപ്പനേയും അമ്മയേയും വിട്ടുപിരിഞ്ഞ് ഭാര്യയോട് പറ്റിച്ചേരും. അവർ ഏക ദേഹമായി തീരും" (ഉല്പത്തി 2:24). വിവാഹമെന്ന കർമ്മത്തിന്റെ പരിപാവനതയെയാണ് ദൈവം ശ്രേഷ്ഠമായി കണ്ടത്. ഈ പരിപാവനത്വം അനസ്യൂതം തലമുറകളിലൂടെ പ്രവഹിച്ച് ഇന്നും തുടരുന്നു.

എന്നാൽ ആദിയിൽ ഉണ്ടായിരുന്ന പരിപാവനത്വം ഇന്നത്തെ ചിന്തയിൽ തകർന്നിരിക്കുകയാണ്. ഇന്ന് വിവാഹമോചനം (divorce) എന്നത് സാധാരണമായി തീർന്നിരിക്കുന്നു. മാംസദേഹിയുടെ കാമത്തെ അടക്കാനുള്ള ഒന്നായിത്തീർന്നിരിക്കുകയാണ് വിവാഹം എന്ന കർമ്മം. ഇവിടെ ആണ് "വന്നു-കണ്ടു-കെട്ടി-പൊട്ടി" എന്ന ചിന്ത ചിന്താവിഷയമാക്കേണ്ടത്. വിവാഹത്തിന്റെ പ്രാരംഭഘട്ടത്തിൽ വീട്ടുകാർ തമ്മിൽ പരസ്പരം ആൺ-പെൺ വീടുകളിൽ പോകുകയും ചെറുക്കനും പെണ്ണും തമ്മിൽ കാണുകയും, വീട്ടുകാർ തമ്മിൽ ധാരണയിലെത്തുകയും ചെയ്തിരുന്നു. ഈ പ്രക്രിയയിൽ വീട്ടുകാർ തമ്മിൽ പരസ്പരം മനസ്സിലാക്കുകയും പിന്നീടുണ്ടാകാവുന്ന എല്ലാ കാര്യങ്ങളും വീട്ടുകാരുടെ സമ്മതത്തോടെ ആയിരിക്കുന്നു. പള്ളിയുടെയും, പുരോഹിതന്റെയും, മറ്റ് സാക്ഷികളുടെയും, നാട്ടുകാരുടേയും മുമ്പാകെയുള്ള വിവാഹം (കെട്ട്) പരസ്യമായിരുന്നു. അവിടെ അഭിപ്രായവ്യത്യാസം ഉണ്ടായിരുന്നെങ്കിലും 'പൊട്ടി' തകരുന്ന പ്രവണത കുറവായിരുന്നു.

ഇന്ന് ഈ ചിന്തകളെല്ലാം മരീചികയായി തീർന്നിരിക്കുന്നു. വാർത്താമാധ്യമങ്ങളുടെ വളർച്ചയും മറ്റു നൂതന സാങ്കേതിക വിദ്യ (internet etc) യുടെ ഉത്ഭവവും ആൺ-പെൺ കുട്ടികളുടെ സങ്കൽപ്പങ്ങൾ മാറ്റി മറിച്ചു. 'വന്നു-കണ്ടു' എന്ന പഴയ ചിന്തയെ തൃണവൽക്കരിച്ച് ചാറ്റിംഗിലൂടെയും, നെറ്റിലൂടെയും കണ്ടു ഇഷ്ടപ്പെടുകയാണ്. അവിടെ ഉപരിപ്ലവമായ പരിചയവും ധാരണയും മാത്രമാണ് സംഭവിക്കുന്നത്. ആൺകുട്ടിയും പെൺകുട്ടിയും ഇഷ്ടപ്പെടുന്നതിലപ്പുറമായുള്ള ജീവിത യാഥാർത്ഥ്യങ്ങളെ മറന്ന് intercaste marriage ലും, same sex തമ്മിലുള്ള അടുപ്പവും സംഭവിക്കുകയും ഇത്തരത്തിലുള്ള ബന്ധങ്ങൾ വിവാഹത്തിലേക്ക് ആനയിക്കുന്നു. എന്നാൽ ജീവിതയാഥാർത്ഥ്യങ്ങളെ അഭിമുഖീകരിക്കുമ്പോൾ 'പൊട്ടലുകൾ' ഉണ്ടാകുന്നു. ഇന്ന് എത്ര വിവാഹങ്ങൾ ഈ 'പൊട്ടലിന്റെ' അനുഭവത്തിലും വക്കിലുമാണ്. ''വന്നു, കണ്ടു, കെട്ടി, പൊട്ടി" എന്നത് എത്ര സത്യമാണ്. കുമിള പോലെ വീർത്ത് 'പൊട്ടിയ' എത്ര കുടുംബങ്ങളെ നമുക്കു ചുറ്റും കാണുവാൻ സാധിക്കുന്നു.



"വന്നു, കണ്ടു, കെട്ടി" എന്ന രീതിയെ മറന്നതിന്റെ ഫലമായി വിവാഹജീവിതം അതിന്റെ ഒരതിരു കടന്നാൽ 'പൊട്ടി' പോകുന്നു. പലകാരണങ്ങൾ ഇതിന്റെ പിന്നിലുണ്ട്.

**a) ആധുനിക സാങ്കേതിക വിദ്യകളുടെ വളർച്ച:**

മൊബൈലും, കംപ്യൂട്ടറും, ഇന്റർനെറ്റും ഇന്ന് സുലഭമാണ്. 'ആഹാരം കഴിക്കാതിരുന്നാലും മൊബൈലും, കംപ്യൂട്ടറും ഒഴിവാക്കാൻ പറ്റില്ല" എന്നതാണ് ഇന്നിന്റെ സങ്കല്പം. സദാസമയവും ഇതിന്റെ പിറകിൽ ചിലവഴിക്കുന്ന യുവതലമുറ ജീവിതയാഥാർത്ഥ്യങ്ങളെ മനസ്സിലാക്കുന്നില്ല. ഇവിടെ ദർശിക്കുന്ന "മായകളുടെ അനുഭവം" ജീവിതയാഥാർത്ഥ്യത്തിൽ നിന്ന് യുവജനങ്ങളെ മാറ്റി നിർത്തുന്നു. ഈ ആധുനികതയുടെ സ്വാധീനം ഇന്നത്തെ വിവാഹജീവിതത്തിന്റെ തകർച്ചയ്ക്കും കാരണമാകുന്നു. ഇന്റർനെറ്റിൽ കാണുന്നതാണ് യാഥാർത്ഥ്യം എന്ന് ധരിച്ചു വയ്ക്കുന്നവർ തമ്മിൽ ഒന്നിയ്ക്കുമ്പോൾ അസ്വാരസ്യങ്ങൾ വളരുകയും തമ്മിലുള്ള അകൽച്ചയ്ക്ക് കാരണമാവുകയും ചെയ്യുന്നു. ഇത് വിവാഹമോചനത്തിലും പ്രശ്നങ്ങളിലും ചെന്നു ചേരുന്നു. നെറ്റിൽ കണ്ട് വിവാഹം നടത്തിയവരുടെ കേസ് സ്റ്റഡി നടത്തിയാൽ അറിയാം ഇതിന്റെ പിന്നിലുള്ള ഭീകരമായ മുഖം "വന്നു, കണ്ടു, കെട്ടി" എന്ന പഴമയുടെ പരാജയം ആണ് ഇതിന്റെ പിന്നിലുള്ള കാരണം.

**b) അണു കുടുംബങ്ങളുടെ വളർച്ച:**

പഴയ കാലത്ത് വീട്ടിൽ വലിയ അംഗസംഖ്യ ഉണ്ടാകും. കൂട്ടുകുടുംബ സമ്പ്രദായത്തിൽ പ്രായമുള്ളവർ തുടങ്ങി കുഞ്ഞുകുട്ടി വരെ ഒരേ കൂരയുടെ കീഴിൽ ജീവിക്കുന്നു. ഇവിടെ ഉരുത്തിരിയുന്ന പ്രശ്ന സങ്കീർണ്ണതകൾ പരസ്പരം പങ്കുവയ്ക്കുകയും പരിഹരിക്കുകയും ചെയ്തിരുന്നു. ഇന്ന് "നാം ഒന്ന് നമുക്ക് ഒന്ന്" എന്ന ചിന്താഗതി വന്നപ്പോഴേക്കും വീടുകളിൽ ഒന്നും രണ്ടും കുട്ടികളായി ചുരുങ്ങി. മുതിർന്നവരുടെ guidence ഇല്ലാതെ പിൻ തലമുറ നശിക്കുന്നതാണ് ഇന്നത്തെ പ്രശ്നത്തിന്റെ മൂലഹേതു. ഇവിടെ ഓരോ കുട്ടികളും തങ്ങളുടെ ഇഷ്ടാനുസരണം സ്വന്തമുറികളിൽ സ്വകാര്യതയിൽ മുഴുകുന്നു. ഇത്തരത്തിൽ വളരുന്ന കുട്ടികൾ സങ്കുചിതമായി ചിന്തിക്കുവാനും തങ്ങളിലേക്ക് ചുരുങ്ങുന്നതും കാണുവാൻ കഴിയും. തന്മൂലം ജീവിതയാഥാർത്ഥ്യങ്ങളിലൂടെ കടന്നുപോകുമ്പോൾ വിവാഹജീവിതം സങ്കീർണ്ണമായിത്തീരുന്നു.

**c) സമ്പത്തിന്റെ ദുർവിനിയോഗം:**

പഴയകാലത്ത് പരമ്പരാഗത കൃഷി സമ്പ്രദായത്തെ മാറ്റി മറിച്ച് ഹരിതവിപ്ലവവും, വ്യവസായവൽക്കരണവും തുടർന്ന് വിവരസാങ്കേത വിജ്ഞാനത്തിന്റെ വിസ്ഫോടനവും സമ്പത്തിന്റെ ദുർവിനിയോഗത്തിന്റെ തലത്തിലേക്ക് മനുഷ്യനെ നയിച്ചു. വിദേശനാണ്യവും, വരുമാനവും വന്നതിന്റെ ഫലമായി സമൂഹത്തിൽ പണത്തിന്റെ വരവ് വർദ്ധിച്ചു. ITയുടെ വളർച്ചയോടെ വലിയ വേതനം യുവതലമുറ നേടുവാൻ ഇടയായി. ഇങ്ങനെ പണത്തിന്റെ ദുർവിനിയോഗം ആൺ-പെൺ വ്യത്യാസമില്ലാതെ സമൂഹത്തിന്റെ അപചയത്തിന് കാരണമായി. ഇത് കുടുംബജീവിതത്തിലും പ്രകടമായി. സ്ത്രീയും പുരുഷനും പണം സമ്പാദിക്കാൻ തുടങ്ങിയതോടെ പരസ്പരം dependency ആവശ്യമില്ലാതെയായി. ഇത് തകർച്ചയിലേക്ക് ചെന്നുചേരും എന്ന് പറയേണ്ടതില്ലല്ലോ.

**d) പാശ്ചാത്യചിന്തയുടെ സ്വാധീനം:**

പുരാതന ഭാരതസങ്കല്പത്തിൽ വിവാഹത്തിന് ഉള്ള പരിപാവനത്വം ഇന്നത്തെ ആധുനിക പാശ്ചാത്യ ചിന്തയിൽ കാണുവാൻ കഴിയുകയില്ല. 'സ്ത്രീ-പുരുഷൻ' പരസ്പരം സഹകരിച്ച് ജീവിക്കുന്ന രീതിയ്ക്ക് മാറ്റം സംഭവിച്ചു. യുവതലമുറയെ സ്വാധീനിച്ചിരിക്കുന്നത് പാശ്ചാത്യസംസ്ക്കാരമാണ്. "വിവാഹം എന്നത് ഉടമ്പടി മാത്രമാണ്. രണ്ടു കൂട്ടരിൽ ഒരാൾ ഉടമ്പടി തെറ്റിച്ചാൽ പിരിയാം" എന്ന ചിന്ത western നാടിനെ ഭരിക്കുന്നു. ഇത് ഒരു സമാനതയാണ്. സ്ത്രീയും പുരുഷനും തമ്മിലുള്ള ധാരണ തെറ്റിയാൽ പിരിയാം എന്ന ചിന്തയാണ് ആധുനിക തലമുറയെ മഥിക്കുന്നത്. വിവാഹം കഴിക്കാതെ തന്നെ ഒരുമിച്ച് താമസിച്ച് ജീവിക്കുന്ന രീതി ഇന്ന് ഭാരതത്തെപ്പോലെയുള്ള വികസ്വര രാഷ്ട്രങ്ങളിലും പ്രചരിക്കുകയാണ്. സ്വവർഗ്ഗ വിവാഹവും, കുട്ടികൾ വേണ്ട എന്ന ചിന്തയും യുവതലമുറയെ ഗ്രസിച്ചിരിക്കുന്നു. ഇവിടെ വിവാഹത്തിന്റെ ഊഷ്മളതയും സ്നേഹത്തിലൂന്നിയ കുടുംബജീവിതവും വിസ്മരിക്കപ്പെടുന്നു. "പറുദീസയുടെ ഒരു ചെറിയ പതിപ്പായ കുടുംബം" എന്ന അനുഭവം ഇന്ന് നഷ്ടപ്പെട്ടിരിക്കുന്നു. വിവാഹം കഴിക്കാതെ തലമുറയെ സൃഷ്ടിക്കുന്ന പ്രക്രിയ എത്ര അപചയമാണ്. തലമുറയായി കുടുംബബന്ധങ്ങളുടെ സൗകുമാര്യം നഷ്ടപ്പെടുകയും അത് വിവാഹമോചനത്തിലും, പ്രശ്നസങ്കീർണ്ണമായ ബന്ധങ്ങളിലേക്കും ചേരുകയും ചെയ്യുവാനാണ് സാധ്യത.

**e) മിശ്രവിവാഹവും തകർച്ചയും :**

ഓരോരുത്തരുടെയും ഇഷ്ടമാണ് വിവാഹജീവിതം എന്നത് അംഗീകരിക്കപ്പെട്ട സത്യമാണ്. എന്നാൽ "മതത്തിലെന്തിരിക്കുന്നു" എന്ന് ആധുനിക തലമുറ ചോദിക്കും. എന്നാൽ മിശ്രവിവാഹത്തിന്റെ പരിണിതഫലം പ്രയാസമാണ്. കാരണം, വ്യത്യസ്ഥ മത ചിന്തകൾ തമ്മിലുള്ള ചിന്തകൾ പിൻതലമുറയെ ബാധിക്കും. ഒരു കുട്ടി ജനിച്ചാൽ ആരുടെ വിശ്വാസത്തെ സ്വീകരിക്കണം- പിതാവിന്റെയോ, മാതാവിന്റെയോ എന്നത് പ്രശ്നമായി ഭവിക്കുന്നു. സ്ത്രീ-പുരുഷന്മാരുടെ

ശേഷം 25-ാം പേജിൽ



വചനപരിച്ഛേദം

# മകനും കുടുംബവും ഒരു പിതാവിന്റെ സങ്കല്പത്തിൽ

ഫാ. പി. വി. ജോൺ

എന്റെ മകനെ അവിടേക്ക് കുടിക്കൊണ്ടു പോകാതിരിപ്പാൻ സൂക്ഷിച്ചുകൊൾക'. ഉല്പ : 24: 6

അബ്രഹാം വൃദ്ധനായി. മകൻ യിസാഹാക്കിനു പ്രായപൂർത്തിയായി. മകന്റെ വിവാഹത്തെക്കുറിച്ച് പിതാവായ അബ്രഹാം ഗൗരവമായി ചിന്തിച്ചു തുടങ്ങി. ഭാര്യ വേർപ്പെട്ട ഒരു ഭർത്താവിന്റെ ഏകാകിതയും, അമ്മയുടെ വാത്സല്യവും നഷ്ടപ്പെട്ട ഒരു മകന്റെ വേദനയും തളംകെട്ടി നിൽക്കുന്ന ഭവനാന്തരീക്ഷത്തിൽ മകന്റെ വിവാഹം വളരെ പ്രാധാന്യം അർഹിക്കുന്നു. ദീർഘകാലം സഹധർമ്മിണിയായി സുഖദുഃഖങ്ങളിൽ പങ്കാളിയായി, ആശ്വാസമായി, താങ്ങായി തണലായി ഇണങ്ങിയും പിണങ്ങിയും തന്റെ പരദേശ പ്രയാണകാലത്തെ ഇതുവരെ സാർത്ഥകമാക്കിയിരുന്ന സാറാ ദൈവം വിളിച്ചു വേർപെടുത്തിയതിനാൽ അവന്റെ സന്നിധിയിലേക്ക് എടുക്കപ്പെട്ടിരിക്കുന്നു. തിരിഞ്ഞു നോക്കുമ്പോൾ ചിലപ്പോഴൊക്കെ തനിക്ക് അനിഷ്ടകരമായ ജീവിതാനുഭവങ്ങൾക്ക് അവൾ കാരണക്കാരിയായിരുന്നുവെങ്കിലും, അതൊക്കെ ദൈവനിയോഗമാണെന്ന് തിരിച്ചറിഞ്ഞതിനാൽ ഭാര്യയോട് നീരസപ്പെടുകയോ ശകാരിക്കുകയോ ചെയ്തിട്ടില്ലാ എന്നത് ആശ്വാസപ്രദമാണ്. ഇപ്പോൾ അവളുടെ അഭാവം ജീവിതത്തിന്റെ ഒരു വലിയ വിടവു സൃഷ്ടിച്ചിരിക്കുന്നു. മകനെയും അത് സാരമായി ബാധിച്ചിരിക്കുന്നു. അത് ഒരു പരിധിവരെ നികത്തുവാൻ മകന്റെ വിവാഹം ഇവിടെ അനിവാര്യമാകുന്നു. മകന്റെ കുടുംബ ജീവിത സൗഭാഗ്യം കാണുവാനും അനുഭവിക്കുവാനും ഉള്ള ഭാഗ്യം സാറയ്ക്ക് നഷ്ടമായി. മറ്റൊന്നിനെക്കാളും അധികം മകനെ സ്നേഹിച്ച ഒരു മാതാവിന്റെ അനുഭവം ശ്രദ്ധിക്കേണ്ടതാണ്.

മകന്റെ ഭാര്യ ആരായിരിക്കണം? അവൾ എങ്ങനെയുള്ളവളായിരിക്കണം? അബ്രഹാമിന് ഈ കാര്യങ്ങളിൽ വ്യക്തമായ ബോധ്യം ഉണ്ടായിരുന്നു, ആഗ്രഹമുണ്ടായിരുന്നു. 24-ാം അദ്ധ്യായം ഒന്നു മുതൽ ഒൻപതു വരെയുള്ള വാക്യങ്ങൾ ഈ കാര്യം വ്യക്തമാക്കുന്നു. തന്റെ വീടിന്റെ മൂപ്പനും തനിക്കുള്ളതിനൊക്കെയും കാര്യവിചാരകനായ ദാസൻ ഏലെയാസറിനെക്കൊണ്ട്, അവന്റെ കൈ അബ്രഹാമിന്റെ തുടയിൻ കീഴെ വച്ച് സത്യം ചെയ്യിക്കുന്നതാണ് ഈ ഭാഗത്തു പ്രതിപാദിച്ചിരിക്കുന്നത്. മകന്റെ വിവാഹ കാര്യത്തിൽ രണ്ടു കാര്യങ്ങളാണ് അബ്രഹാം ആവശ്യപ്പെടുന്നത്.

ഒന്ന്, ചുറ്റും പാർക്കുന്ന കന്യകമാരിൽ നിന്ന് നീ ഭാര്യയെ എടുക്കാതെ എന്റെ ദേശത്തും ചർച്ചക്കാരുടെ അടുക്കലും ചെന്ന് എന്റെ മകനായ യിസഹാക്കിന് ഭാര്യയെ എടുക്കേണം. (ഉല്പ: 24; 3, 4) തന്റെ മരുമകൾക്ക് ഉണ്ടായിരിക്കേണ്ട പ്രധാനവും പ്രഥമവും; അല്ല ഏകവുമായ യോഗ്യത, അവൾ തന്റെ ദേശത്തും ചർച്ചക്കാരാലും വേണ്ടപ്പെട്ടവളായിരിക്കണം എന്നതാണ്. അവളുടെ സമ്പത്തിനെക്കുറിച്ചോ സൗന്ദര്യത്തെക്കുറിച്ചോ, മറ്റെന്തെങ്കിലും യോഗ്യതകളെക്കുറിച്ചോ അബ്രഹാം പറയുന്നില്ല. അതെല്ലാം നഷ്ടപ്പെടാവുന്നതും വന്നു ചേരാവുന്നതുമാണെന്ന് അബ്രഹാമിന് നല്ലവണ്ണം അറിയാം. എന്നാൽ സംസ്കാരം എന്നത് ആകട്ടെ അങ്ങനെയുള്ളതല്ല. അത് പാരമ്പര്യമായി ലഭിക്കുന്നതാണ്. തന്റെ ദേശത്തിന്റെ സംസ്ക്കാരവും തന്റെ കുടുംബത്തിന്റെ പാരമ്പര്യവും ഉൾക്കൊള്ളുന്ന ഒരുവൾ സ്വഭാവ ശ്രേഷ്ഠതയുള്ളവളായിരിക്കണം. ഉന്നത സംസ്കാരവും സ്വഭാവവുമാണ് സമാധാനവും സന്തോഷവും നിറഞ്ഞ കുടുംബ ജീവിതത്തിന്റെ ഉറച്ച അടിത്തറ. അതുകൊണ്ടു തന്നെ അബ്രഹാം ആ കാര്യത്തിൽ തികഞ്ഞ നിർബന്ധബുദ്ധി പ്രകടമാക്കുകയും ചെയ്തു.

അബ്രഹാമിന്റെ ഈ മനോഭാവത്തെ കാലിക ജീവിതത്തോടു ചേർത്തു നിർത്തി ആലോചിക്കുമ്പോഴാണ് ഇന്നു നാം അനുഭവിക്കുന്ന കുടുംബജീവിതത്തിലെ അലോസരത്തിന്റെ ചില കാരണങ്ങൾ വ്യക്തമാകുന്നത്. ഇന്ന് വധൂ



വരന്മാരെ കണ്ടെത്തുന്ന മാർഗ്ഗങ്ങളും, അവരെ കുറിച്ചുള്ള നമ്മുടെ സങ്കല്പങ്ങളും വളരെ വ്യത്യാസപ്പെട്ടിരിക്കുന്നു. വധൂവരന്മാരുടെ യോഗ്യതകളിൽ ഇന്ന് പരമ പ്രാധാന്യമർഹിക്കുന്നത് അവരുടെ സാമ്പത്തിക സ്ഥിതിയും ഉദ്യോഗവുമാണ്. വിശ്വാസം, ആചാര്യ മര്യാദകൾ സംസ്കാരം ഇതിനൊന്നും അത്ര വലിയ സ്ഥാനം കല്പിക്കാറില്ല. പത്രങ്ങളിൽ വരുന്ന ചില വിവാഹ പരസ്യങ്ങൾ വളരെ വിചിത്രമായി തോന്നാറുണ്ട്. അതിൽ സാധാരണ കടന്നു വരുന്ന ഏറ്റവും വലിയ തെറ്റ് ; അത് അജ്ഞത കൊണ്ടു വന്നു ചേരുന്നതാണെങ്കിലും ആധുനിക കുടുംബ ബന്ധത്തകർച്ചയിലേക്ക് വിരൽ ചൂണ്ടുന്നു. വരന്റേയോ വധുവിന്റെയോ ജോലിയും യോഗ്യതകളും രേഖപ്പെടുത്തിയിട്ട് ആവശ്യപ്പെടുന്നത്! അനുയോജ്യരായ വരന്റേയോ വധുവിന്റേയോ ബന്ധുക്കളിൽ നിന്ന് വിവാഹാലോചന ക്ഷണിക്കുന്നു എന്നതാണ്. 'അനുയോജ്യം ' എന്ന സംസ്കൃതവാക്കിന്റെ അർത്ഥം നാം ആഗ്രഹിക്കുന്നതിന് വിപരീതമാണ്. യോജിക്കുന്ന എന്ന അർത്ഥത്തിലാണ് നാം പ്രയോഗിക്കുന്നതെങ്കിലും അതിന്റെ ശരിയായ അർത്ഥം questionable അഥവാ ചോദ്യം ചെയ്യത്തക്ക എന്നാണ്. ഈ അജ്ഞത അവരുടെ കുടുംബ ബന്ധങ്ങളിലും അറിയാതെ പ്രതിഫലിക്കുന്നു.

ഇന്റർനെറ്റ് വഴിയോ, ബ്യൂറോമുഖാന്തിരമോ മറ്റ് ഇടനിലക്കാരിലൂടെയോ മാതാപിതാക്കൾ ആലോചിച്ചു നടത്തുന്ന വിവാഹത്തിന്റെ സംഖ്യ ഇന്ന് കുറഞ്ഞു തുടങ്ങിയിരിക്കുന്നു. അവരവർ തന്നെ തങ്ങളുടെ ജീവിത പങ്കാളിയെ കണ്ടെത്തുന്ന അവസ്ഥാവിശേഷം സർവ്വസാധാരണമായിരിക്കുന്നു. മാതാപിതാക്കൾക്ക് ഈ കാര്യത്തിൽ ഒരു സ്ഥാനവും ഇല്ലാതായി. ഞങ്ങളുടെ ജീവിതം ഞങ്ങൾ തെരഞ്ഞെടുക്കുന്നു. എന്നാൽ ഇങ്ങനെയുള്ള വിവാഹങ്ങളിൽ 99% പരാജയപ്പെടുന്നു എന്നതാണ് സത്യം. ഇത് പരിഹരിക്കാനുള്ള മാർഗ്ഗവും ആധുനിക തലമുറ കണ്ടെത്തിയിരിക്കുന്നു. പ്രണയ ജോഡികൾ കുറെക്കാലം പരീക്ഷണാർത്ഥം ഒന്നിച്ചു ജീവിക്കുന്നു. തൃപ്തികരമെങ്കിൽ വിവാഹം അല്ലെങ്കിൽ വേർപിരിയൽ. പറയട്ടെ; മക്കൾ ഒരു ശല്യമായി ഇന്നത്തെ തലമുറയ്ക്ക് തോന്നി തുടങ്ങിയിരിക്കുന്നു. തങ്ങളുടെ സ്വൈര്യ ജീവിതത്തിന് മക്കൾ ഒരു തടസ്സമാകുമത്രെ. മാത്രമല്ല കാലാന്തരത്തിൽ ഒരു വേർപിരിയലിൽ മക്കൾ ഒരു വലിയ പ്രതിബന്ധവുമാണ്. വിചിത്രവും അത്ഭുതകരവുമായ ഈ പോക്ക് എവിടേക്ക്?

ഇവിടെയാണ് അബ്രഹാമും ഇസഹാക്കും നമുക്ക് മാതൃകയാകേണ്ടത്. ഒരു പക്ഷെ ഇന്നത്തെ തലമുറയ്ക്ക് ഒരു വിധത്തിലും അംഗീകരിക്കാൻ കഴിയുന്ന ഒന്നാവുകയില്ല അത്. അബ്രഹാം തന്റെ മകന്റെ വിവാഹത്തെക്കുറിച്ച് അലോചിക്കുകയും തീരുമാനിക്കുകയും ചെയ്യുമ്പോൾ മകനോട് ഒരു വാക്കുപോലും ചോദിക്കുന്നില്ല. മകന് അവന്റെ ഭാര്യയെക്കുറിച്ചുള്ള സങ്കല്പമെന്താണ് എന്ന ആരായുക സാമാന്യമര്യാദയല്ലേ. അവരല്ലേ ഒന്നിച്ചു ജീവിക്കേണ്ടത് എന്തുകൊണ്ട് അബ്രഹാം സ്വയം തീരുമാനമെടുത്തു. അന്നത്തെ സാധാരണ രീതി അങ്ങനെയായിരുന്നുവെന്ന് പറഞ്ഞു വേണമെങ്കിൽ സമാധാനിക്കാം. കഴിഞ്ഞ നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിൽ വിവാഹിതരായ നമ്മുടെ പൂർവ്വികർപോലും പരസ്പരം കാണുന്നത് വിവാഹവേദിയിലായിരുന്നുവെന്ന് അവർ സാക്ഷിക്കുന്നു. അവർ ദീർഘസുമംഗലികളുമായിരുന്നു. അതുകൊണ്ട് വിവാഹത്തിന് മുൻപ് കാണരുതെന്നോ സംസാരിക്കരുതെന്നോ അല്ല അതിന്റെ അർത്ഥം. മാതാപിതക്കന്മാരുടെ പക്വമായ ചിന്തയിൽ നിന്നും ആലോചനയിൽ നിന്നും ഉരുത്തിരിയുന്ന ഒരു തീരുമാനത്തിന്, ക്ഷണികമായ ഒരു വികാരത്തിന് അടിമപ്പെട്ട് കൈക്കൊള്ളുന്ന തീരുമാനത്തെക്കാൾ ഉറപ്പും ബലവും ആയസ്സുമുള്ളതായിരിക്കും, തങ്ങളെ വാത്സല്യച്ചു വളർത്തി വലുതാക്കി ഭാവിയെക്കുറിച്ചു കൂറെ കൂടെ പക്വമായി ചിന്തിക്കുന്ന മാതാപിതാക്കളുടെ അഭിപ്രായങ്ങൾക്കും ആഗ്രഹങ്ങൾക്കും പ്രാധാന്യം നൽകുന്ന ഒരു കുടുംബബന്ധത്തിന് മാത്രമേ സ്ഥായിയായ ഒരു നിലനില്പുള്ളു.

അബ്രാഹാം തന്റെ മകന്റെ ഭാവിയെക്കുറിച്ച് ഇങ്ങനെ ഏകപക്ഷീയമായി തീരുമാനം കൈക്കൊള്ളുന്നതിൽ രണ്ടു കാരണങ്ങൾ കണ്ടെത്താൻ കഴിയും. ഒന്ന് പിതൃപുത്ര ബന്ധത്തിന്റെ സുതാര്യതയാണ്. ഇന്ന് നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നതും അതാണ്. പരസ്പരം ആശയവിനിമയ കാര്യത്തിൽ, ഇന്നത്തെ സാങ്കേതികപദമുപയോഗിക്കുകയാണെങ്കിൽ range ഇല്ലായ്മയും പരിധിക്കു പുറത്താണെന്ന മറുപടിയുമാണ് നമുക്ക് ദൃശ്യമാകുന്നത്. അപ്പന്റെ തീരുമാനം ഒരിക്കലും തന്റെ ആഗ്രഹങ്ങൾക്കും ഭാവിക്കും വിരുദ്ധമാകുകയില്ലായെന്ന് യിസഹാക്കിന് ഉറപ്പുണ്ട്. തന്റെ അപ്പൻ കൈക്കൊള്ളുന്ന ഏത് തീരുമാനവും ദൈവഹിതാനുസരണവും കുറ്റമറ്റതുമായിരിക്കുമെന്ന് ഇതുവരെയുള്ള ജീവിതാനുഭവങ്ങളിൽ നിന്ന് യിസഹാക്ക് തിരിച്ചറിഞ്ഞു കഴിഞ്ഞു. യിസഹാക്കിന് അപ്പനെക്കുറിച്ചുള്ള സാക്ഷ്യമതായിരുന്നു. ഇന്ന് മക്കൾക്ക് മാതാപിതാക്കളെക്കുറിച്ച് ഇങ്ങനെ ഒരു സാക്ഷ്യമുണ്ടാകുമോ എന്ന കാര്യത്തിൽ ഒരു പുന:ചിന്ത ആവശ്യമാണ്. അബ്രഹാം ഒരു പിതാവെന്ന നിലയിൽ മകനോടുള്ള കടപ്പാടുകൾ എല്ലാ തലത്തിലും നിർവ്വഹിച്ചിരുന്നുവെന്നതിൽ പക്ഷാന്തരമില്ല. താൻ എടുക്കുന്ന ഏത് തീരുമാനവും യാതൊരു എതിർപ്പും കൂടാതെ മകൻ അംഗീകരിക്കുകയും അനുസരിക്കുകയും ചെയ്യുമെന്നതിൽ അബ്രഹാമിനു സംശയമില്ല. മോറിയ മലയിൽ യിസഹാക്കിനെ ബലിയർപ്പിക്കുവാനായി, കൈയും കാലും ബന്ധിച്ച് അടുക്കിവച്ച വിറകിൻ മുകളിൽ എടുത്തു കിടത്തിയപ്പോൾ യാതൊരു ഭാവഭേദവുമില്ലാതെ, അനുസരണമുള്ള ആട്ടിൻകുട്ടിയെപ്പോലെ ശാന്തനായി കിടന്ന യിസഹാക്ക് ഈ തീരുമാനവും സഹർഷം സ്വാഗതം ചെയ്യുമെന്നതിൽ അബ്രഹാമിനു സന്ദേഹമില്ല. കാരണം അബ്രഹാം അങ്ങനെയാണു

മകനെ വളർത്തിയത്. മകന്റെ മുൻപിൽ അപ്പനില പ്പുറം ഒരു മാതൃകയില്ലായെന്നതുതന്നെ പ്രഥമകാരണം.

രണ്ടാമത് ഏത് കാര്യത്തിലും അബ്രഹാമിന് ഒരാലോചനക്കാരൻ മാത്രമേ ഉണ്ടായിരുന്നുള്ളു. അത് മറ്റാരുമല്ല : തന്നെ വിളിച്ചു വേർതിരിച്ച് ഇത്രയും സൗഭാഗ്യകരമായി വഴി നടത്തിയ സർവ്വ ശക്തനായ യഹോവ തന്നെ. അബ്രഹാം കൈക്കൊണ്ട എല്ലാ നിർണ്ണായക തീരുമാനങ്ങളും യഹോവയുടെ ആലോചനപ്രകാരമുള്ളതായിരുന്നു. യിസഹാക്കിനു ഭാര്യ തേടി പോകുമ്പോൾ ഉണ്ടാകാവുന്ന മൂന്ന് പ്രതിബന്ധങ്ങളെക്കുറിച്ച് സംശയിക്കുന്ന ഭൃത്യനോട് അബ്രഹാം പറയുന്ന മറുപടി ദൈവത്തോടുള്ള ബന്ധത്തിന്റെ ദൃഢത പ്രകടമാകുന്നു 7-ാം വാക്യം എന്റെ പിതൃഭവനത്തിൽ നിന്നും ജന്മദേശത്തു നിന്നും എന്നെ കൊണ്ടുചെന്നവനും എന്നോടു അരുളിചെയ്തനവും നിന്റെ സന്തതിക്ക് ഈ ദേശം കൊടുക്കുമെന്ന് എന്നോട് സത്യം ചെയ്തവനുമായി സ്വർഗ്ഗത്തിന്റെ ദൈവവുമായ യഹോവ എന്റെ മകന് ഒരു ഭാര്യയെ അവിടെ നിന്നും കൊണ്ടുവരുവാൻ തക്കവണ്ണം നിനക്കു മുൻപായി തന്റെ ദൂതനെ അയക്കും. " എന്തൊരു ഉറച്ച വിശ്വാസം ! തന്റെ മകന് ഒരു ഭാര്യയെ കണ്ടെത്തുന്നത്, ആദാമിനുതക്ക തുണയെ കണ്ടെത്തിയ ദൈവം തന്നെയാണ്. മാത്രമല്ല ദൈവം തന്നെ കണ്ടെത്തുന്ന പെൺകുട്ടി മാത്രം തന്റെ മകന്റെ ഭാര്യയായാൽ മതിയെന്ന ഉറച്ച തീരുമാനവും ആ വാക്കുകളിൽ പ്രതിഫലിക്കുന്നു. ആലോചനകളിലും തീരുമാനങ്ങളിലും ദൈവത്തിന് ഇടം കൊടുക്കുന്നവർ കാലാന്തരത്തിൽ ആ തീരുമാനത്തെ കുറിച്ച് ഓർത്ത് ദുഃഖിക്കേണ്ടിവരില്ല. യിസഹാക്കിന്റെയും റിബേക്കായുടെയും പ്രഥമ കൂടിക്കാഴ്ചയെക്കുറിച്ച് 63 മുതലുള്ള വാക്യങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്നത് ശ്രദ്ധിക്കുക. യിസഹാക്ക് വൈകുന്നേരത്ത് ധ്യാനിപ്പാൻ വെളിപ്രദേശത്തു പോയിരുന്നപ്പോഴായിരുന്നു അവരുടെ ആദ്യ കൂടിക്കാഴ്ച. 67-ാം വാക്യം അവൾ അവനു ഭാര്യയായി തീർന്നു. അവന് അവളിൽ സ്നേഹമായി. ഇങ്ങനെ യിസഹാക്കിന് അവന്റെ അമ്മയുടെ മരണദുഃഖം തീർന്നു.

അബ്രഹാം തന്റെ മകന് ഭാര്യയെ കണ്ടുപിടിക്കുമ്പോൾ വച്ച രണ്ടാമത്തെ നിബന്ധനയാണ് പ്രധാനപ്പെട്ടത്; എന്റെ മകനെ അവിടേക്ക് കൂട്ടികൊണ്ടു പോകാതിരിപ്പാൻ സൂക്ഷിച്ചു കൊൾക. അബ്രഹാം പറഞ്ഞതുപോലെ ഒരു പെൺകുട്ടിയെ പിതൃഭവനത്തിൽ നിന്നു തന്നെ കണ്ടെത്തിയാൽ തന്നെ, അവളെ ഈ ദേശത്തേക്കു വിടുവാൻ അവർക്കും മനസ്സില്ലെങ്കിൽ, മകനെ മടക്കിക്കൊണ്ടുപോകണമോ? എന്ന് ദാസൻ ചോദിച്ചപ്പോഴാണ് അബ്രഹാം തന്റെ ഉറച്ച തീരുമാനം അറിയിക്കുന്നത്. താൻ ഉപേക്ഷിച്ചു പോന്നിടത്തേക്ക് യാതൊരു കാരണവശാലും തന്റെ മകൻ തിരികെ പോകാൻ പാടില്ല. തന്റെ മകന് ഭാര്യയായി തീരാൻ മറ്റെന്തെല്ലാം യോഗ്യതകളുണ്ടായിരുന്നാലും തന്നെ വിളിച്ചവന്റെ സന്നിധിയിൽ നിന്നു പിൻവാങ്ങിയപ്പോൾ അതൊന്നും ഒരു കാരണമാകരുത്. ആ കാര്യത്തിൽ അബ്രഹാം ഒരു വിട്ടുവീഴ്ചയ്ക്കും തയ്യാറല്ല. വിശ്വാസത്തിന്റെ കാര്യത്തിൽ ഒത്തുതീർപ്പില്ല; വീട്ടുവീഴ്ചയുമില്ല. ഇവിടെയാണ് അബ്രഹാം നമ്മിൽ നിന്ന് വേറിട്ട് നിൽക്കുന്നത്. വിവാഹാലോചനയിൽ മറ്റു പലതും നമുക്ക് അനുകൂലമാകുന്നു. വിശ്വാസ കാര്യത്തിൽ നാം വിട്ടുവീഴ്ചയ്ക്ക് തയ്യാറാകുന്നു, വിവാഹ ദിവസം തീരുമാനിക്കുമ്പോൾ എതിർകക്ഷിയ്ക്ക് താല്പര്യവും സൗകര്യവും വിവാഹം നടത്താൻ പാടില്ലാത്ത ദിവസത്തിലാണെങ്കിൽ, ഈ ഒരു കാര്യം പറഞ്ഞ് നല്ലൊരു കല്യാണം എങ്ങനെ ഉപേക്ഷിക്കുമെന്ന് ചിന്തിച്ച് നാം വിട്ടുവീഴ്ചയ്ക്ക് തയ്യാറാകുന്നു. അബ്രഹാമിനെപ്പോലെ വിശ്വാസ കാര്യത്തിൽ ഉറച്ചു നിൽക്കാൻ നമുക്ക് കഴിയുന്നില്ലങ്കിൽ ഭാവി തലമുറയെക്കുറിച്ചു നാം വളരെയധികം ചിന്താഭാരപ്പെടേണ്ടിവരും. 6-ാം വാക്യത്തിൽ 'അവിടേക്ക് മടക്കികൊണ്ടുപോകാതിരിപ്പാൻ സൂക്ഷിച്ചു കൊൾക' എന്നു പറഞ്ഞ അബ്രഹാം 8-ാം വാക്യത്തിൽ ' എന്റെ മകനെ അവിടേക്ക് മടക്കിക്കൊണ്ടുപോകമാത്രം അരുത് എന്നു തറപ്പിച്ചു പറയുന്നു. വാർദ്ധക്യമായി, ഇനി മരണം അതിവിദൂരമല്ല. ദാസന്റെ ഈ യാത്രയിൽ കണ്ടെത്തുന്ന പെൺകുട്ടിയെ ഈ ഒരു കാരണം പറഞ്ഞു വേണ്ടെന്നുവെച്ചാൽ, തന്റെ ആയുഷ്കാലത്തിൽ അതിനുള്ള ഭാഗ്യം ലഭിക്കുമോ എന്നു സംശയിക്കുവാൻ സാധ്യതയുണ്ടായിരുന്നിട്ടും അബ്രഹാം ചഞ്ചലപ്പെട്ടില്ല. യഹോവ കരുതികൊള്ളും എന്ന് അബ്രഹാം വിശ്വസിച്ചു.ദാസൻ റിബേക്കായെ കൂട്ടിക്കൊണ്ടു വരുന്നു. തുടർന്നുള്ള സംഭവങ്ങളും വിളിച്ചവൻ വിശ്വസ്തനാണെന്ന സത്യം നമ്മെയും ബോദ്ധ്യപ്പെടുത്തുന്നു. വൈവാഹിക ജീവിതത്തിന്റെ ആലോചനക്കാരൻ ദൈവമായിരിക്കുമ്പോഴാണ് കുടുംബജീവിതം ധന്യമാകുന്നത്. റിബേക്കായെ കാണുന്നതിനു മുൻപുള്ള ദാസന്റെ പ്രാർത്ഥന ശ്രദ്ധിക്കുക. 12-ാം വാക്യം 'എന്റെ യജമാനനായ അബ്രഹാമിന്റെ ദൈവമായ യഹോവേ എന്റെ യജമാനനായ അബ്രഹാമിനേടു കൃപ ചെയ്ത് ഇന്നു തന്നെ കാര്യം സാധിച്ചു തരേണമേ. പ്രാർത്ഥനയോടെ ആരംഭിക്കുന്നതെന്തും ശുഭപര്യവസായിയായിരിക്കും.





# ഞായർ ധ്യാനചിന്തകൾ

**വെരി. റവ. ഇലവുക്കാട്ട് ഗീവർഗ്ഗീസ് റമ്പാൻ**

ഈ ലോക ജീവിതത്തിൽ മനുഷ്യന് പല പോരായ്മകൾ ഉണ്ട്. അവയെ അകറ്റാൻ ദൈവ കൃപ ആവശ്യമാണ്. ദൈവത്തിന്റെ രക്ഷണ്യപ്രവർത്തനങ്ങളിൽ മനുഷ്യൻ പങ്കാളി ആകണം. അപ്പോൾ കുറവുകൾ പരിഹരിക്കാൻ കഴിയും. തന്മൂലം പൂർണ്ണതയിലേക്ക് രൂപാന്തരം പ്രാപിക്കാനും ദൈവമഹത്വത്തെ ആശ്ലേഷിക്കുവാനും കഴിയും. പാപത്തിൽ വീണുപോയ മനുഷ്യന്റെ അവസ്ഥ ജീവനില്ലാത്ത വെള്ളം പോലെയും ശൂന്യമായ കൽഭരണിക്കും സമാനമാണ്. കൽഭരണികൾ നിറവുള്ളതായിത്തീരുകയും അതിലെ വെള്ളം ജീവനുള്ള മേൽത്തരം വീഞ്ഞായി പരിണമിക്കുകയും ചെയ്തതുപോലെ മനുഷ്യനിലും ഈ മാറ്റമുണ്ടാകണം. ആത്മീയമായി കുഷ്ഠം ബാധിച്ചവരും, തളർവാത രോഗിയെപ്പോലെ തളർന്ന് ദൈവത്തെ ആരാധിക്കുവാൻ പ്രാപ്തിയില്ലാതെയിരിക്കുന്നവരും, കനാന്യ സ്ത്രീയുടെ മകളെപ്പോലെ ഭൂതബാധ ഏറ്റവരും, കൂനിയായ സ്ത്രീയെപ്പോലെ സ്വർഗ്ഗീയ ഉയരങ്ങളിലേക്കു നോക്കുവാൻ സാധിക്കാത്ത അവസ്ഥയിൽ കഴിയുന്നവരും കുരുടനെപ്പോലെ ബാഹ്യവും ആന്തരികവുമായി അന്ധത പ്രാപിച്ചവരും എല്ലാം മനുഷ്യന്റെ ഈ ഭൂമിയിലെ അവസ്ഥകളാണ് വെളിപ്പെടുത്തുന്നത്. തമ്പുരാൻ സൃഷ്ടിയുടെ ഉദ്ധാരണവും, മോചനവും, വീണ്ടെടുപ്പും, രൂപാന്തരവുമാണ് ലക്ഷ്യം വച്ചത്. ഈ അത്ഭുത പ്രവർത്തനങ്ങൾ മൂലം വി.നോമ്പിൽ ആന്തരിക മാറ്റത്തിലൂടെയും, ദൈവാശ്രയത്തിലൂടെയും സൃഷ്ടിയുടെ മകുടമായ മനുഷ്യസമൂഹം വികടമായിപ്പോയ മനുഷ്യപ്രകൃതത്തെ വീണ്ടെടുക്കുന്നതിന്റെ ആവശ്യകതയാണ് ഇവിടെ പ്രകടമാക്കുന്നത്. പാപം എന്ന അവസ്ഥ തന്നെ മനുഷ്യസ്വഭാവത്തിന്റെ കുറവിനെ കാണിക്കുന്നു. Sin is the imperfection of human; what Christ want us to be perfect.

മനുഷ്യൻ തന്റെ സ്വാതന്ത്ര്യം ദുരുപയോഗം ചെയ്തതു മൂലം അവന്റെ തനിമയ്ക്കും വെണ്മയ്ക്കും , മേന്മയ്ക്കും ഭംഗം വരുത്തി. സൃഷ്ടി അതിന്റെ പൂർണ്ണതയിലേക്ക് എത്തിച്ചേരണം എന്ന് സൃഷ്ടാവായ ദൈവം ആഗ്രഹിക്കുന്നു. ആയതിലേക്ക് യേശു തമ്പുരാൻ മനുഷ്യനെ അത്ഭുതകരമായ ദൃഷ്ടാന്തത്തിലൂടെയും, ഉപദേശങ്ങളിലൂടെയും, പഠിപ്പിക്കലിലൂടെയും, സൗഖ്യദായകമായ കൃപയിലൂടെയും രൂപാന്തരപ്പെടുത്തി പൂർണ്ണതയിലേക്ക് നയിക്കുന്നു. അങ്ങനെ ദൈവവുമായിട്ടുള്ള മനുഷ്യന്റെ സംസർഗ്ഗത്തെയും ബന്ധത്തെയും പൂർണ്ണമാക്കപ്പെടുകയും ചെയ്യുന്നു. (വി. യോഹ. 17:16-24 വരെ വായിക്കുക) വീണ്ടെടുക്കപ്പെട്ട ഒരു സമൂഹത്തിന്റെ ദർശനവും ത്രിത്വത്തിൽ രണ്ടാമനായ യേശുമിശിഹായുടെ രക്ഷണ്യപ്രവർത്തനത്തിന്റെ ലക്ഷ്യവും ഏറെക്കുറെ ഈ വേദവായനയിലൂടെ മനസ്സിലാക്കാം.

**കൂനിയെ സൗഖ്യമാക്കുന്ന ഞായർ**
**(ഏപ്രിൽ 3) വായന: വി. ലൂക്കോ. 13:10-17**

യേശു തമ്പുരാൻ ശാരീരിക രോഗങ്ങളെ സാത്താന്റെ പ്രവർത്തനമായി യേശു തമ്പുരാൻ കാണുന്നു. ദൈവസൃഷ്ടി സാത്താന്റെ അടിമത്വത്തിൽ കഴിയാനുള്ളതല്ല. മനുഷ്യന്റെ ജന്മസിദ്ധമായ സ്വഭാവം സ്വാതന്ത്ര്യത്തിന്റേതാണ്. കഷ്ടതയനുഭവിക്കുന്ന സഹജീവികളുടെ ദീർഘനിശ്വാസങ്ങൾ ഒട്ടും കേൾക്കാതിരിക്കുന്നത് ദൈവീക വീക്ഷണമല്ല. പാപം, രോഗം, ദുരന്തം, സാമ്പത്തികക്ലേശം, തൊഴിലില്ലായ്മ എന്നീ അവസ്ഥകൾ മനുഷ്യരെ ബന്ധനസ്ഥരാക്കുന്നു. ഇവിടെ സമൂഹത്തിന്റെയും യഹൂദ ആത്മീകതയുടെയും നിർവികാരതയെ യേശു ചോദ്യം ചെയ്യുന്നു.

നിസ്സായിലെ ഗ്രീഗോറിയോസ് (4 cent A.C.) രേഖപ്പെടുത്തിയിരിക്കുന്നത് മനുഷ്യന് സ്വതന്ത്രമായ രണ്ടു കൈകൾ ദൈവം നൽകിയത് ദൈവത്തെ സ്തുതിപ്പാനും തന്മൂലം ബുദ്ധി വികസിപ്പിച്ച് കാര്യങ്ങളെ വിവേചിച്ച് ചെയ്‌വാനും, മനുഷ്യന്റെ പ്രവർത്തനം ദൈവരാജ്യ മഹത്വത്തിനായും, സൃഷ്ടിയുടെ ശ്രേഷ്ഠതയ്ക്കായും ഉതകുന്നതിനായിട്ട് കൈകൾ സ്വതന്ത്രമായതിനാലാണ് മനുഷ്യൻ ഉപകരണങ്ങൾ ഉണ്ടാക്കുന്നത്. കൂനിയായ സ്ത്രീയിൽ യേശു അതിന്റെ അപര്യാപ്തത കാണുന്നു. സൃഷ്ടാവ് തന്റെ സൃഷ്ടിയായ കൂനിയെ കണ്ടപ്പോൾ മനസ്സലിയുക മാത്രമല്ല അവളെ അടിമത്വത്തിൽ വീഴ്ത്തിയ സാത്താനെ ശപിക്കുകയും അവളെ സൗഖ്യമാക്കുകയും ചെയ്തു. അവിടുന്ന അബ്രഹാമ്യ സന്തതികളുടെ വീണ്ടെടുപ്പുകാരനാണെന്ന്

സ്ഥാപിക്കുന്നു.

ശബ്ബത്തിൽ സൗഖ്യമാക്കിയതിൽ പള്ളി പ്രമാണി ദേഷ്യപ്പെടുക മാത്രമല്ല പുരുഷാരത്തോടു പ്രതികരിക്കുകയും ചെയ്തു. തമ്പുരാൻ യഹൂദന്മാരുടെ കപടഭക്തിയെ കർശനമായി വിമർശിച്ചു. ശബ്ബത്തിൽ കന്നുകാലികളുടെ പരിപാലനത്തിൽ വീഴ്ച വരുത്താതെ ശ്രദ്ധിക്കാമെങ്കിൽ സമൂഹത്തിൽ അശരണരും, സാത്താന്റെ അടിമത്വത്തിൽ കഴിയുന്നവരെ സഹായിക്കുകയും, സൗഖ്യം നൽകി സ്വതന്ത്രരാക്കുകയും ചെയ്യുന്നതിലുള്ള പാകപ്പിഴ എന്താണെന്നുള്ള മറുചോദ്യം ചോദിച്ച് യേശു അവരെ നിശബ്ദരാക്കി. മനുഷ്യൻ മൃഗങ്ങളെക്കാൾ ശ്രേഷ്ഠതയുള്ളതല്ലയോ?

മോശയുടെ ന്യായപ്രമാണം കാലാകാലങ്ങളിൽ വ്യാഖ്യാനിച്ച് യഹൂദമത നിയമപ്രകാരം ചെയ്യാവുന്നതും ചെയ്തു കൂടാത്തതുമായ 613 പ്രവർത്തികളുടെ ലിസ്റ്റ് ഉണ്ടാക്കിയിട്ടുണ്ട്. അതിൽ 248 ചെയ്യാവുന്നതും 365 ചെയ്തുകൂടാത്തതുമായ കർമ്മങ്ങളാണ്. ഇവയുടെ പശ്ചാത്തലത്തിലാണ് ശബ്ബത്തിൽ യേശു അത്ഭുതങ്ങൾ പ്രവർത്തിക്കുന്നതിനെ യഹൂദ പ്രമാണികൾ ചോദ്യം ചെയ്തത്. യേശുക്രിസ്തുവിന്റെ പരസ്യ ശുശ്രൂഷയിൽ ഇപ്രകാരമുള്ള ചോദ്യം ചെയ്യലുകൾ പലപ്പോഴും ഉണ്ടായിട്ടുള്ളതായി കാണാം. അതിനെ എല്ലാം തമ്പുരാൻ ശക്തമായി വിമർശിക്കുകയും യഹൂദ മതത്തിന്റെ ഇടുങ്ങിയ മനോഭാവത്തെ അദ്ദേഹം ചോദ്യം ചെയ്യുകയും ചെയ്തു.

ഇതിന്റെ ആത്മീയ വശംകൂടി ഇവിടെ ശ്രദ്ധിക്കുന്നതു നല്ലതായിരിക്കും "അലസത ലേശം ബാധിച്ചാൽ അശുഭ വഴിക്കു വശംവദനായി" എന്നുള്ള ആരാധനാഗീതവും അലസതയോടെയാണ് ചൊല്ലുന്നത്. ഈ കാലഘട്ടത്തിൽ അന്ധതയേയും കുറവിനേയും ഈ കൂനിയായ സ്ത്രീയിലൂടെ ദർശിക്കാം. മനുഷ്യൻ തന്റെ സൃഷ്ടാവിനെ മറന്ന് ഭൂമിയിലുള്ളതിനെമാത്രം കാണുകയും നേടുകയും ചെയ്യുന്നു. ആരാധനയും ഭൗതീക കാര്യങ്ങളുടെ നേട്ടങ്ങളുടെ ലക്ഷ്യമായിട്ടാണ് ഇന്ന് കാണുന്നത്. ആരാധനയിൽ കടുത്ത അലസത കാണിക്കുന്നു. സഹജീവികളെ പരിഗണിക്കാതെ, സമൂഹത്തിന്റെ ആവശ്യങ്ങളെയും അവകാശങ്ങളേയും അവഗണിച്ചു സ്വാർത്ഥ നേട്ടങ്ങളിൽ സ്വന്ത ഇഷ്ടപ്രകാരം ജീവിക്കുന്നു. സഹോദരന്റെ കുറവുകളും കൂനുകളും അവന്റെ പാപം മൂലമാണെന്ന് മുദ്രകുത്തി അവനെ അപലപിക്കുന്നു. മറ്റുള്ളവരുടെ വേദനകളെ കണ്ടു സന്തോഷിക്കുന്നു. ഇന്നത്തെ അധികാരസീമയിലുള്ളവർ ഉണ്ടാക്കുന്ന കൂനും, കുഷ്ഠവും, തളർവാതവും, അന്ധതയും, ശൂന്യതയും എല്ലാം പൈശാചിക മനോഭാവത്തിന്റെ അനന്തരഫലങ്ങളായി വ്യാഖ്യാനിക്കാം. യഹൂദ സമൂഹത്തിന്റെ വീക്ഷണം കൂനിയുടെ സൗഖ്യം ആഗ്രഹിക്കുന്നില്ല. കനിവിന്റെ കിരണവും നനവും ഇല്ലാത്ത തരത്തിൽ നിയമങ്ങൾ സൃഷ്ടിച്ച് മനുഷ്യജീവിതത്തെ ദുസഹമാക്കി തീർക്കുന്നു. യേശു തമ്പുരാൻ ചോദിക്കുന്ന ചോദ്യം വളരെ പ്രസക്തമാണിവിടെ. "സാത്താൻ പതിനെട്ടു സംവത്സരമായി ബന്ധിച്ചിരുന്ന അബ്രഹാമിന്റെ മകളായ ഇവളെ ശബ്ബത്തുനാളിൽ ഈ ബന്ധനത്തിൽ നിന്നും അഴിച്ചു വിടേണ്ടതല്ലയോ? നിയമങ്ങൾ മനുഷ്യൻ സൃഷ്ടിക്കുന്നതാണ്. അത് മനുഷ്യന്റെ നന്മയെ ഹനിക്കുവാനോ സ്വാതന്ത്ര്യത്തെ ഇല്ലാതാക്കുവാനോ, ആരാധനയ്ക്ക് അപര്യാപ്തമാകുവാനോ, തുറങ്കലിൽ ഇടുവാനോ, തേജോവധം ചെയ്യുവാനോ ഉള്ളതാകരുത്. നിയമങ്ങളും മതാചാരങ്ങളും മനുഷ്യന്റെ ഉന്നതിയേയും നന്മയേയും സ്വാതന്ത്ര്യത്തേയും ലക്ഷ്യം വയ്ക്കണം. മൃഗങ്ങൾക്കുള്ള സ്വാതന്ത്ര്യം പോലും മനുഷ്യന് ലംഘിക്കുന്നത് ഒരിക്കലും ശ്ലാഘനീയമല്ല എന്ന് യേശുതമ്പുരാൻ തന്നെ വിമർശിക്കുന്നവരെ ഓർപ്പിക്കുന്നു.

**പിറവിക്കുരുടന്റെ ഞായർ (ഏപ്രിൽ 10) വി. യോഹ. 9-ാം അദ്ധ്യായം (ഈ ദിവസം സഭാദിനമായും കാര്യവിചാരകത്വദിനമായും ആചരിക്കുന്നു.)**

വലിയ നോമ്പിലെ 36-ാം ദിനം (36-ാം ഞായറാഴ്ച എന്നുകൂടി അറിയപ്പെടുന്നു) വലിയ നോമ്പിന് 40-ാം ദിവസം കണക്കാക്കുമ്പോൾ ഇത് നോമ്പിലെ അവസാനത്തെ ഞായറാഴ്ച കൂടിയാണ്. 36-ാം ഞായറാഴ്ച മലങ്കര സഭയ്ക്കും സഭയാകമാനം വേണ്ടി പ്രത്യേകം പ്രാർത്ഥിക്കുന്ന ദിവസം കൂടിയാണ്.

ഈ ദിവസത്തെ വയന വളരെ ദീർഘമാണ്. ആരുടെ പാപം മൂലമാണ് ഇവൻ കുരുടനായത് എന്ന ശിഷ്യന്മാരുടെ ചോദ്യത്തിന് യേശു മറുപടി നൽകുന്നത് ദൈവത്തിന്റെ പ്രവർത്തി അവങ്കൽ വെളിവാക്കേണ്ടതിന് എന്ന് യേശു മറുപടി നൽകി. തമ്പുരാൻ അരുൾ ചെയ്തു അവിടുന്ന് ലോകത്തിന്റെ വെളിച്ചമാകുന്നു എന്ന്. ദൈവമക്കളുടെ ലക്ഷ്യം ലോകത്തിന് വെളിച്ചത്തെ പകരുക എന്നുള്ളതാണ്.

ജന്മനാ കാഴ്ച കിട്ടിയവർ കാഴ്ചയില്ലാത്തവരെ കാണുമ്പോൾ തിരുമുമ്പാകെ സമർപ്പണ മനോഭാവം കാട്ടേണ്ടതാണ്. അനന്തമായ ആകാശത്തിലെ നക്ഷത്രാദികളുടെ സൗന്ദര്യവും ഭൂമി



യിലെ മനോഹര ദൃശ്യങ്ങളും സർവ്വ സൗന്ദര്യ സമ്മോഹന രംഗമായ ഈ പ്രപഞ്ചത്തെ കണ്ട് സൃഷ്ടാവിനെ മഹത്വപ്പെടുത്തുവാൻ മനുഷ്യന് തിരിച്ചറിവുണ്ടാകണം. തമ്പുരാൻ അരുളി കണ്ണ് ശരീരത്തിന്റെ വെളിച്ചമാണെന്ന്, കണ്ണ് ശരീരത്തിന്റെ പ്രകാശമായതിനാൽ ഈ പ്രകാശം തനിക്കുവേണ്ടി മാത്രമല്ല മറ്റുള്ളവരേയും പ്രകാശത്തിലേക്ക് നയിക്കണം. അതുകൊണ്ടാണ് തമ്പുരാൻ വെളിച്ചമായിരിക്കുന്നതുപോലെ ഓരോ വ്യക്തിയും സമൂഹവും വെളിച്ചമായിരിക്കേണ്ടത്. കണ്ണുകളാകുന്ന വെളിച്ചം തന്ന തമ്പുരാനെ സദാ സ്തുതിക്കുകയും ആരാധിക്കുകയും ചെയ്യണം. യേശു തമ്പുരാൻ നിലത്തു തുപ്പി ചേറുണ്ടാക്കി, ആദിമസൃഷ്ടിയിൽ എന്നപോലെ കുരുടന്റെ കണ്ണിന്മേൽ പൂശി ശീലോഹാം കുളത്തിൽ ചെന്നു കഴുകുക എന്നരുൾ ചെയ്തു. അവൻ അപ്രകാരം ചെയ്യുകയും കാഴ്ച പ്രാപിക്കുകയും ചെയ്തു. അതിനുശേഷം അവനെ ഉൾക്കൊള്ളുവാൻ സാധിക്കാത്ത സമൂഹത്തിന്റെയും മതാചാര്യന്മാരുടെയും പ്രതികരണങ്ങളാണ് തുടർന്നുള്ള വേദഭാഗത്ത് വായിക്കുന്നത്. അവന്റെ അമ്മയപ്പന്മാർപോലും ചോദ്യങ്ങളിൽ നിന്നും ഒഴിഞ്ഞുമാറുന്നത് കാണാം.

യേശുവിന്റെ ദൈവത്വത്തേയും പ്രവാചക ദൗത്യത്തേയും അംഗീകരിക്കാത്ത പരീശന്മാർ അവൻ ചെയ്യുന്ന അത്ഭുത പ്രവർത്തനങ്ങളേയും അംഗീകരിക്കാൻ വിസമ്മതിക്കുന്നു.

എന്നാൽ സൗഖ്യം പ്രാപിച്ച കുരുടനായ മനുഷ്യൻ യേശു ഒരു പ്രവാചകനാണ് എന്ന് സാക്ഷിക്കുന്നു.

യഹൂദ റാബിമാരുടെ പഠിപ്പിക്കൽ ഒരുവന്റെ പാപമാണ് അവന്റെ കഷ്ടതകൾക്ക് കാരണം. അമ്മയുടെ ഉദരത്തിൽ കഴിയുന്ന ഭ്രൂണത്തിനുപോലും പാപം ചെയ്യാൻ കഴിവുണ്ടെന്ന് പഠിപ്പിക്കുന്നു. ജനിക്കുന്നതിനുമുമ്പ് അവന്റെ ആത്മാവ് പാപാവസ്ഥയിലായിരുന്നിരിക്കാം. മാതാപിതാക്കളുടെ പാപം മൂലം അവരുടെ സന്തതികൾ കഠിനമായ വേദനകൾ അനുഭവിക്കേണ്ടതായും വരുന്നു എന്ന് പഠിപ്പിച്ചിരുന്നു. യേശു തമ്പുരാന്റെ പഠിപ്പിക്കൽ ഇവയ്ക്ക് എല്ലാം വിപരീതമാണ്. അതുകൊണ്ട് അധികാരവർഗ്ഗം അവിടുത്തെ വെറുക്കുകയും ക്രൂരമായി വിമർശിക്കുകയും ചെയ്തു.

ശീലോഹാം കുളം ഹെസക്കിയാ രാജാവ് ജറുശലേം പട്ടണത്തിന്റെ തെക്കുഭാഗത്തുള്ളവർക്കുവേണ്ടി ജലവിതരണത്തിനായി പാറയിൽ കൊത്തിയുണ്ടാക്കിയ വലിയ തടാകം പോലുള്ള കുളമാണ് (2 രാജാ. 20:20).

ഈ അത്ഭുത സംഭവത്തിൽ യഹൂദസമൂഹം രണ്ടു തരത്തിൽ പ്രതികരിക്കുന്നു. (9:16). ഒന്നാമത്തേത്, 'യേശു ദൈവത്തിന്റെ പ്രചാരകനല്ല'; രണ്ടാമത്തേത്, പാപിയായ ഒരു മനുഷ്യന് ഇപ്രകാരം അത്ഭുതം ചെയ്യാനുള്ള സിദ്ധി ഉണ്ടോ? അധികാരവർഗ്ഗം യേശു ചെയ്യുന്ന അത്ഭുത പ്രവർത്തനങ്ങളെയോ, കാഴ്ച പ്രാപിച്ച കുരുടന്റെ സാക്ഷ്യത്തെയോ അംഗീകരിക്കുന്നില്ല. ഇവിടെ വളരെ നിഷേധാത്മകവും പരിഹാസപൂർണ്ണവുമായ പ്രതികരണമാണ് യേശുവിന് അവനിൽ നിന്നും ലഭിച്ചത്.

സൗഖ്യം പ്രാപിച്ച കുരുടന്റെ അറിവിനെയും അനുഭവത്തെയും ജ്ഞാനികൾ എന്നഭിമാനിക്കുന്ന യഹൂദപ്രമാണികൾ നിരാകരിക്കുന്നു. അധികാരം പലരേയും അന്ധരാക്കുന്നു. Power corrupts human, absolute power corrupts absolutely.

കുരുടന് കാഴ്ച കിട്ടിയപ്പോൾ ഉണ്ടായ ആത്മജ്ഞാനം അവന്റെ ആന്തരീകമായ വെളിച്ചത്തെ സൂചിപ്പിക്കുന്നു. തമ്പുരാൻ ഈ സംഭവത്തിലൂടെ അവന് പുറംകാഴ്ചയും അകംകണ്ണും തുറന്നു. ആത്മജ്ഞാനവും അറിവും നേടി വെളിച്ചത്തിന് സാക്ഷിയായി വെളിച്ചമായിത്തീർന്നു. വെളിച്ചത്തിന്റെ നാഥനായ യേശുവിനെ മുഖംമുഖമായി കാണുന്നതിനുള്ള ഭാഗ്യം അവനു സിദ്ധിച്ചു.

സൗഖ്യം പ്രാപിച്ച കുരുടനും അവന്റെ മാതാപിതാക്കളും പലതരത്തിലുള്ള ചോദ്യം ചെയ്യലിനു വിധേയരാകുന്നു. ഒരു നീതിന്യായ കോടതിയുടെ പശ്ചാത്തലത്തിലാണിവിടെ കാണുന്നത്. അവരുടെ സന്തോഷത്തോടൊപ്പം സന്തോഷിക്കാതെ അവരെ മാനസ്സികമായി അലട്ടുകയും, സാമൂഹ്യമായി കുറ്റപ്പെടുത്തുകയും, കുടുംബപരമായി പരിഹസിക്കുകയും, മതപരമായി സൗഖ്യം പ്രാപിച്ച കുരുടനെ പുറത്താക്കുകയും ചെയ്തു.

പ്രകാശത്തിന് സാക്ഷ്യം നിൽക്കേണ്ട അധികാരികൾ അന്ധകാരത്തിന്റെ വക്താക്കളായി മാറുന്നു; അവർ അന്ധകാരത്തിന്റെ അധികാരികളും ദുഷ്ടശക്തികളുമായിത്തീർന്നു.

ഒരു വ്യക്തിയെപ്പറ്റിയുള്ള, അഥവാ സൃഷ്ടിയെപ്പറ്റിയുള്ള ദൈവഹിതം അന്ധമായ സാമൂഹ്യ-മത സംസ്ക്കാരങ്ങൾക്കതീതമാണെന്നുള്ള സത്യം ഇവിടെ യേശു വെളിവാക്കുന്നു.

34-ാം വാക്യം ശ്രദ്ധിച്ചാൽ മോശയുടെ ന്യായാസനത്തിൽ ഇരിക്കുന്നവരുടെ മനസ്സു വായിക്കാം. "അവർ അവനോട് (കുരുടനോട്), നീ മുഴുവനും പാപത്തിൽ പിറന്നവൻ; നീ ഞങ്ങളെ ഉപദേശിക്കുന്നുവോ എന്ന് പറഞ്ഞ് അവനെ പുറത്താക്കിക്കളഞ്ഞു." തുടർന്നുള്ള വായനയിൽ സമൂഹവും മേലദ്ധ്യക്ഷന്മാരും തള്ളിക്കളഞ്ഞവനെ യേശു തമ്പുരാൻ സ്വീകരിക്കുന്നതായി കാണാം. ദൈവം പാപത്തെ വെറുക്കുന്നു; എന്നാൽ പാപിയെ സ്നേഹിക്കുന്നു.

യേശു തമ്പുരാൻ കുരുടനായ മനുഷ്യന് വെളിപ്പെടുത്തിയതെല്ലാം അവന് വിശ്വാസ യോഗ്യമാവുകയും യേശുവിനെ ഒരു പ്രവാചകൻ എന്ന നിലയിലും ദൈവപുത്രൻ എന്ന നിലയിലും ആരാധ്യനായി കണ്ടു. കുരുടനായ മനുഷ്യൻ, "കർത്താവേ, ഞാൻ വിശ്വസിക്കുന്നു എന്നു പറഞ്ഞു അവനെ അനുഗമിച്ചു."

സൃഷ്ടിയുടെ പ്രഥമ ദൗത്യം തന്റെ സൃഷ്ടാവിനെ തിരിച്ചറിയുകയും ആരാധിക്കുകയും

ചെയ്യുക എന്നുള്ളതാണ്. പച്ച വെള്ളത്തിന് ഈ തിരിച്ചറിവുണ്ടായി. സൃഷ്ടിയുടെ മകുടമായ മനുഷ്യന് ഈ തിരിച്ചറിവുണ്ടാകുന്നില്ല. 'Modest water saw the Lord and blushed.'

സമൂഹം 'പാപി' എന്നു മുദ്രയിട്ടവൻ മാത്രമാണ് ഇവിടെ ദൈവത്തെ ആത്മാർത്ഥമായി ആരാധിക്കുന്നത്. മതനേതാക്കൾ യേശുവിനെയും അവന്റെ പ്രവർത്തനങ്ങളെയും അനധികൃതമായി വിമർശിക്കുകയും നിരാകരിക്കുകയും ചെയ്തു.

തമ്പുരാൻ വിധി കല്പിക്കുന്നു: "കാണാത്തവർ കാണ്മാനും, കാണുന്നവർ കുരുടർ ആകുവാനും ഇങ്ങനെ ന്യായവിധിയ്ക്കായി ഞാൻ ഇഹലോകത്തിൽ വന്ന്" (v.39)....... കാണുന്നു എന്ന് നിങ്ങൾ പറയുന്നതുകൊണ്ട് നിങ്ങളുടെ പാപം നില്ക്കുന്നു" (v.41).

**40-ാം വെള്ളിയാഴ്ച:**

ഏപ്രിൽ 15-ാം തീയതിയാണ് ഈ വർഷത്തെ 40-ാം വെള്ളിയാഴ്ച. വായന വി. മത്തായി 4:1-11; വി. ലൂക്കോ 4:1-13 യേശു ഭൂമിയിൽ പരീക്ഷിക്കപ്പെടുന്നതാണ് ഇവിടുത്തെ ചിന്താവിഷയം. അപ്പത്തെപ്പറ്റിയും ഈ ലോകത്തെപ്പറ്റിയും ലോകപ്രശസ്തിയേപ്പറ്റിയും ഉള്ള പരീക്ഷകളാണു തമ്പുരാൻ നേരിടേണ്ടി വന്നത്. മനുഷ്യന്റെ അടിസ്ഥാനാവശ്യങ്ങളിൽ ഏറ്റവും പ്രധാനമാണ് ഭക്ഷണം. ജീവന്റെ നിലനില്പ്പിന് ഭക്ഷണ പാനീയങ്ങൾ അത്യന്താപേക്ഷിതമാണ്. സാധാരണ മനുഷ്യനും സിദ്ധതയാർന്ന സന്യസ്ഥരുമായി താതാമ്യം ചെയ്യുമ്പോൾ ദൈവരാജ്യത്തെപ്പറ്റി അന്വേഷിക്കുന്നവരുടെ ആവശ്യം മറ്റൊന്നാണ് എന്ന തമ്പുരാൻ വ്യക്തമാക്കുന്നു. മനുഷ്യന് ഭോഗിയായും യോഗിയായും ജീവിക്കുവാനുള്ള സ്വാതന്ത്ര്യം ഉണ്ട്. ഭോഗിക്ക് അവന്റെ ഇന്ദ്രിയങ്ങളുടെ സഫലതയാണ് ലക്ഷ്യം; യോഗിക്ക് അവന്റെ ആത്മാവിന്റെ അതീന്ദ്രീയ തലങ്ങളിലെ സാക്ഷാത്കാരമാണ് പരമമായിട്ടുള്ളത്. നശിച്ചു പോകുന്ന അപ്പത്തേക്കാൾ ആത്മാവിന്റെ തേജസ്ക്കരണത്തിനാനശ്യമായ ആത്മീയ ആഹാരത്തെപ്പറ്റിയുള്ള ദർശനം തമ്പുരാൻ വിശ്വാസിക്ക് നൽകുന്നു. അതുകൊണ്ട് അവിടുന്ന് അരുൾചെയ്തു, "മനുഷ്യൻ അപ്പം കൊണ്ടു മാത്രമല്ല, ദൈവത്തിന്റെ വായിൽക്കൂടി വുന്ന സകലവചനം കൊണ്ടും കൂടി ജീവിക്കുന്നു."

ആദ്യമാതാപിതാക്കൾ ഭക്ഷണമോഹത്തിലൂടെ പാപമരണത്തിൽ വീണു. ഇവിടെ തമ്പുരാൻ അതിന് പരിഹാരം എന്ന നിലയിലും മനുഷ്യവർഗ്ഗത്തിന്റെ വീണ്ടെടുപ്പിനുമായി പരീക്ഷകനെ പരാജയപ്പെടുത്തുന്നു. ആർത്തിയും അത്യാഗ്രഹവും മൂലം ദൈവനാമത്തെ ദുഷിപ്പിക്കുന്ന പ്രവണതയ്ക്ക് അതീതമായ വർജ്ജനമാണ് ശ്രേഷ്ഠം എന്ന് തമ്പുരാൻ പഠിപ്പിക്കുന്നു.

ഭാരതീയ പാരമ്പര്യത്തിൽ ഒരേ വൃക്ഷക്കൊമ്പിൽ ഇരിക്കുന്ന രണ്ടു പക്ഷികളെപ്പറ്റി പ്രതിപാദിക്കുന്നുണ്ട്. അതിൽ ഒന്ന് ഫലം ഭക്ഷിക്കുമ്പോൾ മറ്റേത് ഭക്ഷിക്കാനാഗ്രഹിക്കാതെ മൗനം പാലിക്കുന്നു. ദർശനമുള്ളവർക്കു ,സ്വയനിയന്ത്രണത്തിലൂടെ തിന്ദ്രീയ തലങ്ങളിലേക്കു മനസ്സുയർത്തി ആത്മീയ സന്തോഷത്തിൽ പ്രവേശിക്കുവാൻ കഴിയും എന്നതിന് ഒരു ഉത്തമ ഉദാഹരണമാണിത്.

തമ്പുരാൻ കടന്നുപോകുന്ന രണ്ടാമത്തെ പരീക്ഷണം ധനമോഹത്തെപ്പറ്റിയാണ്. ദ്രവ്യാഗ്രഹം എവിടെയും വർദ്ധിച്ചു വരുന്നു. ഇത് നാശത്തിനു കാരണമാകുമെന്നാണ് വി.ഗ്രന്ഥം വെളിപ്പെടുത്തുന്നത്. പരീക്ഷകനായ യേശു സാത്താനോട് 'നിന്റെ ദൈവമായ യഹോവയെ മാത്രമേ ആരാധിക്കാവൂ' തമ്പുരാൻ പഠിപ്പിക്കുന്നു. 'നിന്റെ നിക്ഷേപം എവിടെയാണോ അവിടെയായിരിക്കും നിന്റെ മനസ്സ്' ലോകധനത്തിന്റെ പിന്നാലെ പോയാൽ ദൈവധനത്തെ, ആത്മീയ ധനത്തെ പ്രാപിപ്പാൻ സാധിക്കയില്ല. ടോൾസ്റ്റോയിയുടെ ഒരു കഥയിൽ ഒരു കർഷകൻ ആർത്തിയോടെ ഓടി ഓടി മൈലുകൾ അകലം വരുന്ന സ്ഥലം സ്വന്തമാക്കി. എന്നാൽ അവൻ അവസാനചുവടിൽ വീണു മരിക്കുകയാണുണ്ടായത്. ആ കഥയുടെ അവസാനം ഒരു ചോദ്യമുണ്ട്. "ഒരു മനുഷ്യന് എത്ര അടി മണ്ണാണ് വേണ്ടത്"? ആറടി മണ്ണവല്ലേ!

ഒരുവന്റെ മൂല്യവും വ്യക്തിത്വവും ഈലലോകധനത്തിലാശ്രയിച്ചല്ല നിലനിൽക്കുന്നത്; ദൈവാശ്രയത്തിലാണ് എന്ന് തമ്പുരാൻ വ്യക്തമാക്കുന്നു. ധനം മനുഷ്യനെ അന്ധനാക്കുന്ന അനുഭവം ധാരാളം കാണാം. ദൈവത്തെക്കാൾ കൂടുതൽ ധനത്തെ സ്നേഹിക്കുന്നത് ദൈവരാജ്യത്തിനു യോജിച്ചതല്ല. നിലവിലുള്ള യഹൂദ പഠിപ്പിക്കലിനു വിപരീതമാണിത്. ഭക്ഷണവും ധനവും ആർജ്ജിച്ച മനുഷ്യന് പിന്നീട് ആവശ്യം പ്രശസ്തിയാണ്. ഗോപുരത്തിന്റെ മുകളിൽ കൊണ്ടുനിർത്തിയിട്ട് താഴേക്ക് ചാടാൻ സാത്താൻ യേശുവിനോടു പറഞ്ഞു. 'നിന്റെ കാൽ കല്ലിൽ തട്ടാതെ ദൈവത്തിന്റെ മാലാഖ താങ്ങിക്കൊള്ളും.' യേശു പരീക്ഷകനോട് "നിന്റെ ദൈവമായ യഹോവയെ പരീക്ഷിക്കരുത്." സാഹസങ്ങൾക്ക് തുനിയുമ്പോൾ സ്വന്ത ഇച്ഛയാലല്ല അതിനു പ്രേരണയുണ്ടാകേണ്ടത്, പിന്നെയോ ദൈവീകമായിരിക്കണം. മോശയുടെയും ഏലിയാവിന്റെയും സാഹസ



പ്രവർത്തനങ്ങൾ നാം പഠിക്കുന്നുവല്ലോ. അവൻ അതിൽ ഏർപ്പെട്ടത് ദൈവഹിതപ്രകാരമാണ്; സ്വന്ത ഇഷ്ടപ്രകാരമല്ലെന്ന് കാണാം.

ഇന്ന് ധാരാളം കരിസ്മാറ്റിക് പ്രവർത്തകർ അമാനുഷിക സിദ്ധികളുടെ വക്താക്കളായി പരസ്യങ്ങളിലൂടെയും, നാട്യങ്ങളിലൂടെയും പൊതുവേദികളിൽ അഭ്യാസങ്ങൾ നടത്തുന്നത് സർവ്വസാധാരണമാണ്. സാധാരണക്കാർ അവരുടെ ആവശ്യങ്ങളുടെ സമ്മർദ്ദം മൂലം പലപ്പോഴും ഇരകളായി ബലിയാടുകളായിത്തീരുന്നു. ദൈവം തമ്പുരാൻ ഈ കാപട്യങ്ങൾക്ക് കൂട്ടുനില്ക്കുന്നുണ്ടോ എന്ന് ചിന്തിക്കേണ്ടതാണ്?

Abraham. H. Maslow എന്ന ലോകപ്രശസ്തനായ മാനസിക ശാസ്ത്രജ്ഞൻ മനുഷ്യന്റെ ആവശ്യതലങ്ങളെ മൂന്നായി വിഭജിച്ചിട്ടുണ്ട്. ഇതിന് Need hierarchy എന്നാണ് പറയുന്നത്. ആദ്യത്തേത് അടിസ്ഥാനാവശ്യങ്ങളാണ്. അതിൽ ശാരീരികാവശ്യങ്ങൾ (Physiological needs), സുരക്ഷിതത്വം (Security), സ്നേഹവും ബന്ധങ്ങളും (Love and belongings). രണ്ടാമത്തേത് സ്വന്തമായ കാഴ്ചപ്പാടും നിലനിൽപ്പുമാണ് (Self-esteem). തനതായ മൂല്യങ്ങളോടും വ്യവസ്ഥകളോടും കൂടിയുള്ള ജീവിതം. മൂന്നാമതായിട്ടുള്ളത് സ്വയ-സാക്ഷാത്ക്കാരം (Self-actualization)മാണ്. സാധാരണ ഗതിയിൽ അവസാനത്തെ അവസ്ഥയിൽ എത്തുന്നവർ വളരെ ചുരുക്കമാണ്. അവർ തങ്ങളെത്തന്നെ മറന്ന് പരോപകാര തത്പരരായി മാറുന്ന മനുഷ്യസ്നേഹികളാണ് പരുമല തിരുമേനി, പാമ്പാടി തിരുമേനി, മഹാത്മാഗാന്ധി, മദർ തെരേസാ എന്നിവരെപ്പോലെ സഹജീവികളുടെ അഭ്യുദയകാംക്ഷികളായി അവരുടെ ഉന്നമനത്തിനായും നന്മയ്ക്കായും പ്രവർത്തിക്കുന്നവരാണ്. യേശു തമ്പുരാനെ സംബന്ധിച്ച് ഈ ആവശ്യഘടന രണ്ടും തിരസ്ക്കരിച്ച് മൂന്നാമത്തെ അവസ്ഥയ്ക്കാണ് പ്രാധാന്യം നൽകിയിരിക്കുന്നത് എന്ന് കാണാം. നശിച്ചുപോകുന്ന ശാരീരിക ആവശ്യങ്ങൾക്കോ, വ്യക്തിഗതമായ താൽപര്യങ്ങൾക്കോ പ്രാധാന്യം നൽകാതെ അവയെ എല്ലാം ത്യജിച്ച് ഉന്നതമൂല്യത്തിനുവേണ്ടി സഹജീവികളുടെ ഉന്നതിക്കും സന്തോഷത്തിനും രക്ഷയ്ക്കും വേണ്ടി തന്റെ കഴിവുകളും ജീവിതവും സമർപ്പിക്കുന്ന പ്രത്യേകതയാണ് കാണുന്നത് Living for others and not for oneself. തമ്പുരാൻ ഓർപ്പിക്കുന്നു 'എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്യുക എന്നുള്ളതാണ് അഭികാമ്യം' എന്നാണ്. അതിന്റെ ഉത്തമ ഉദാഹരണമാണ് ലാസറിനെ ഉയിർപ്പിക്കുന്ന സംഭവം.

**ലാസറിന്റെ ശനി**

നാല്പതാം വെള്ളിയാഴ്ച കഴിഞ്ഞു വരുന്ന ശനിയാഴ്ച ലാസറിനെ ഉയിർപ്പിച്ച സംഭവത്തെ ഓർക്കുന്ന ദിനമാണ്. മരണാവസ്ഥയിൽപ്പോലും എല്ലാം അവസാനിച്ചു ഇനിയും ഒരു മാർഗ്ഗവുമില്ല എന്ന് ചിന്തിക്കുന്ന അവസ്ഥയിലും ദൈവത്തിന് അത്ഭുതം പ്രവർത്തിക്കാൻ കഴിയും; ഒന്നുമില്ലായ്മയെ ഉണ്മയിലേക്കു കൊണ്ടുവരുവാൻ തമ്പുരാൻ ഇവിടെ കഴിയുന്നു. മരണം ഇവിടെ ഒന്നുമല്ല. മരണത്തിനപ്പുറം ജീവനുണ്ടെന്നതിന്റെ തെളിവാണീ സംഭവം. തമ്പുരാന് നിർജ്ജീവ ശരീരത്തെ സജ്ജീവമാക്കാനും തിരുനാമ മഹത്വത്തിനുമാക്കിത്തീർക്കാൻ ഇവിടെ സാധിക്കുന്നു.

ലാസർ മരിച്ച് നാലുദിവസം കഴിഞ്ഞാണ് യേശു കല്ലറയ്ക്കൽ എത്തി അവനെ ജീവിപ്പിക്കുന്നത്. മരിച്ച ആത്മാവ് സജീവമാണിവിടെ വ്യക്തമാകുന്നു. ആത്മാവിന്റെ നാഥൻ അരുൾ ചെയ്യുമ്പോൾ ആത്മാവ് മരിച്ച ജഡത്തിൽ വന്ന് ആവസിച്ച് സാധാരണ നിലയിൽ ആയിത്തീരുന്നതിന്റെ സാദ്ധ്യത തമ്പുരാൻ ലാസറിനെ ഉയർപ്പിക്കുന്നതിൽക്കൂടി വെളിപ്പെടുത്തുന്നു. ഈ സംഭവം യേശുവിന്റെ മഹത്വീകരണത്തിനായി നടന്നതാണ്. ഇവിടെയും തമ്പുരാൻ മരണത്തിന്മേൽ ജയോത്സവം കാട്ടി. ഈ സംഭവം യഹൂദമേധാവികളുടെ ഇടയിൽ സംസാരവിഷയമായി; യേശുവിനെ ഉന്മൂലനം ചെയ്യുവാൻ വഴികൾ അവർ ആലോചിച്ചു.

**ഊശാന ഞായറാഴ്ച - വായനകൾ യോഹ. 12:12 ff; മത്താ. 21:4 ff; മർക്കോ. 11:7 ff; ലൂക്കോ. 19:35 ff**

വിജയത്തിന്റെ ആഘോഷപൂർണ്ണമായ വരവേല്പാണ് യേശുവിന് യറുശലേം നഗരത്തിലും ദേവാലയത്തിലും ലഭിക്കുന്നത്. ആർക്കും തന്റെ യാത്രയെ തടയുവാനോ വിലക്കുവാനോ കഴിന്നില്ല. സർവ്വസ്വാതന്ത്ര്യത്തോടും അധികാരത്തോടും രാജകീയ പരിവേഷത്തിൽ തമ്പുരാൻ തന്റെ യറുശലേം പ്രവേശനം നിർവ്വഹിച്ചു. യേശു രാജാധിരാജനാണെങ്കിലും കുതിരപ്പുറത്ത് ആർഭാടത്തോടെയല്ല പിന്നെയോ സൗമ്യവും ലളിതവുമായ വാഹനമായ കഴുതകുട്ടിയെയാണ് തമ്പുരാൻ അതിനായി ഉപയോഗിക്കുന്നത്. ലോകരുടെ ഇടയിൽ ആകർഷകവും മാന്യവുമല്ലാത്തതും മുൻനിരയിൽ നിൽക്കാത്തതുമായ മൃഗത്തിന്മേൽ ആരൂഢനായിട്ടാണ് തമ്പുരാൻ യെറുശലേമിലേക്കുള്ള ആരോഹണം നിർവ്വഹിച്ചത്. ഇത് സഖറിയാ പ്രവചനത്തിന്റെ പൂർത്തീകരണമാണ് (9:9). തന്റെ ജനനത്തിന് പുൽക്കൂട് തെരഞ്ഞെടുത്തതുപോലെ തന്റെ വിജയാഘോഷത്തിന് നിസാരമായ കഴുതയെയാണ് ഉപയോഗിച്ചത്. അതും അദ്ദേഹത്തിന്റെ സ്വന്തമല്ല; മറ്റാരുടെയോ ഔദാര്യത്തിലാണുതാനും . യഹൂദ പ്രമാണികളുമായുള്ള അന്തിമ സംഘടനത്തിന് ഈ സംഭവം തുടക്കം കുറിക്കുകയായി.

യേശു കഴുതയെ ഉപയോഗിച്ചതുമൂലം അതിന് പ്രാധാന്യം ലഭിച്ചു. യേശുവില്ലാത്ത കഴുതയ്ക്ക് യേശു സഞ്ചരിച്ചപ്പോൾ ലഭിച്ച പ്രാധാന്യത ലഭ്യമല്ല. ക്രിസ്തീയ വിശ്വാസികളും അപ്രകാരം തന്നെയാണെന്ന് ഓർക്കണം. പേരിനുമാത്രം ക്രിസ്ത്യാനി ആയിരുന്നാൽ പോരാ; യേശുവിൽ, യേശുവിനോടുകൂടെ, യേശുവിനെ വഹിക്കുന്ന അനുഭവം എപ്പോഴും ഉണ്ടാകണം. ദൈവം എളിയതിനെ എപ്പോഴും തന്റെ പ്രേഷിത പ്രവർത്തനങ്ങൾക്കായി തെരഞ്ഞെടുക്കുന്നു.

തമ്പുരാൻ അവഗണിക്കപ്പെടുന്നവരുടെ അത്താണിയാണ്.

ഹോസന്നാ, ഇസ്രായേലിന്റെ രാജാവായി കർത്താവിന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവൻ എന്ന് ജനങ്ങൾ ആർത്ത് ആഘോഷിച്ചുകൊണ്ട് യേശുവിനെ അവർ സ്വീകരിച്ചു. ഈ അംഗീകാരത്തിന്റെ ഔന്നിത്യമാണ് ലാസറിന്റെ ഉയിർപ്പിൽകൂടി തമ്പുരാന് ലഭിച്ചത്. ജനം എല്ലാം യേശുവിനോടു കൂടെയായി. ഇത് യഹൂദപ്രമാണിമാരെ ചൊടിപ്പിച്ചു. അവർ യേശുവിനെ കൊല്ലുവാൻ തക്കം നോക്കി, കുരുക്കുകൾ ഒരുക്കുകയായി.

വില്ക്കുന്നവരേയും വാങ്ങുന്നവരേയും സർവ്വാധികാരിയെപ്പോലെ ചാട്ടവാറുകൊണ്ട് അടിച്ചു പുറത്താക്കി. "എന്റെ പിതാവിന്റെ ഭവനം പ്രാർത്ഥനാലയമാകുന്നു; അത് നിങ്ങൾ കള്ളന്മാരുടെ ഗുഹയാക്കിത്തീർത്തു'' എന്നരുൾ ചെയ്തു. കച്ചവട മനോഭാവവും ആത്മീയ മനോഭാവവും രണ്ടും വ്യത്യസ്തങ്ങളാണ് എന്ന് തമ്പുരാൻ പഠിപ്പിച്ചു.

കഴുത സമാധാനത്തിന്റേയും, ശാന്തിയുടേയും, വിനയത്തിന്റേയും, താഴ്മയുടേയും, എളിമയുടേയും പ്രതീകമാണ്. മൃഗങ്ങളിൽ വച്ച് ബുദ്ധി കുറഞ്ഞതാണ് , ആകൃതി തന്നെ വിരൂപമാണ്; ഭംഗിയോ, സൗന്ദര്യമോ ഇല്ലാത്തതും വൃത്തിയില്ലാത്തതുമാണ്. ശബ്ദം തന്നെയും ഉപകരണമല്ല. ആരാലും അവഗണിക്കപ്പെടുന്ന മൃഗമാണ് കഴുത.

ഈ ലോകത്തിന്റെ നിലവിലുള്ള അധികാരത്തിന് ഒരു ബദൽ നേതാവായി വരുന്നു എന്ന ഭീഷണി ഒഴിവാക്കാനായിരിക്കാം യേശു ഹീനവും നിന്ദ്യവുമായ മൃഗത്തെ തന്റെ യെറുശലേം ആരോഹത്തിനായി ഉപയോഹിച്ചത് എന്ന് അനുമാനിക്കാം.

കുട്ടികളും, സ്ത്രീകളും, സ്നേഹിതരും, ശിഷ്യന്മാരുമായ ഒരു വലിയ ജനസമൂഹവും, ലാസറിന്റെ ഉയിർപ്പിന് സാക്ഷികളായവരും യേശുവിന്റെ മുമ്പിലും പിമ്പിലുമായി തമ്പുരാനോടൊപ്പം ഹോസന്നാ എന്നാർത്ത് വിളിച്ചുകൊണ്ട് യേറുശലേമിലേക്ക് യാത്രയായി.

കുരുത്തോലകളും ഒലിവിൻ കൊമ്പുകളുമായി ജയഘോഷാരവത്തോടെ യേശുവിനെ എഴുന്നെള്ളിച്ചു; തങ്ങളുടെ പുറം കുപ്പായം വഴിയിൽ വിരിച്ചു ബഹുമാനാദരവോടെ രാജാധിരാജനെ എതിരേറ്റു.

കുട്ടികളുടെ പെരുന്നാളായി ഇതിനെ കാണാം. കരുത്തോലകൾ പിടിക്കുന്നതിനും, പൂക്കൾ വിതറുന്നതിനും ഹോസന്നാ പാടുന്നതിനും എല്ലാം അവരാണ് മുന്നിൽ.

ഓർത്തഡോക്സ് സഭാരാധനയും പരിസ്ഥിതിയും തമ്മിലുള്ള ഒരഭേദ്യ ബന്ധം ഈ പെരുന്നാളിനുണ്ട്. ഈ പെരുന്നാളിൽ എല്ലാ വൃക്ഷലതാദികളേയും കുരുത്തോലകൾ വെട്ടിയെടുത്ത വൃക്ഷങ്ങളേയും പ്രത്യേകമായി പ്രാർത്ഥനയിൽ സമർപ്പിക്കുകയും, അവയെ വാഴ്ത്തുകയും അനുഗ്രഹിക്കുകയും ചെയ്യുന്നു.

**പെസഹാ വ്യാഴം - വായന വി. മത്താ. 26:1–5; 14–30**

ഇതിനൊരു ചരിത്രബന്ധമുണ്ടെന്ന് നമുക്കേവർക്കും അറിയാം ഇതൊരു ജനതയുടെ സ്വാതന്ത്ര്യത്തിന്റേയും, വീണ്ടെടുപ്പിന്റേയും, വിടുതലിന്റേയും, അടിമനുകത്തെ വലിച്ചെറിയുന്നതിന്റേയും കഠിന ഭാരങ്ങളെ ചുമലിൽ നിന്നും ജീവിതത്തിൽ നിന്നും താഴെയിറക്കിവയ്ക്കുന്നതിന്റേയും ഒരുമനപ്പെട്ട് എല്ലാവരോടുമൊപ്പം ഏകമനസ്സോടും ചിന്തയോടും കൂടെ അതിദൂരത്തേക്കുള്ള പുറപ്പാടിന്റെയും ഒരുക്കമാണ് സൂചിപ്പിക്കുന്നത്; അതായത് മിസ്രയീമിൽ നിന്നും കനാൻ നാട്ടിലേക്കുള്ള യാത്ര.

കുഞ്ഞാടിനെ അറുത്ത് രക്തം കട്ടിളപ്പടിമേൽ പുരട്ടി സംഹാരദൂതനിൽ നിന്നും രക്ഷപ്രാപിക്കുകയും കുഞ്ഞാടിന്റെ മാംസം ധൃതിയിൽ പാകം ചെയ്തു ഭക്ഷിച്ച് യാത്ര പുറപ്പെട്ടതിന്റെ ഓർമ്മയാണ്. ഈ യാത്രയിൽ വിജയാഘോഷത്തോടെ നടന്നു നീങ്ങുന്നവർ മിസ്രമീംകാരെ കൊള്ളയടിച്ച പ്രതീതിയും കാണാം. തങ്ങളുടെ അയൽക്കാരിൽ നിന്നും സ്വർണ്ണവും വിലപിടിപ്പുള്ളതും കടം വാങ്ങിയായിരുന്നു അവരുടെ യാത്ര.

പുളിപ്പില്ലാത്ത അപ്പത്തിന്റെ പെരുന്നാളാണിത്. മാവു പുളിക്കുന്നതുവരെ നിൽക്കാനുള്ള സമയമില്ല. തിടുക്കത്തിലും ധൃതിയിലും അപ്പമുണ്ടാക്കി ഭക്ഷിക്കുകയും നേരം പുലരുംമുമ്പ് തങ്ങളുടെ ഭവനങ്ങളിൽനിന്നും യാത്ര പുറപ്പെട്ടതിന്റേയും ഓർമ്മയാണ്.

ഭവനത്തിലെ ഇളയമകൻ എന്താണീ ദിവസത്തിന്റെ പെരുന്നാളെന്നു ചോദിക്കുമ്പോൾ കുടുംബത്തിലെ കാരണവർ പറയും. ഈ ഉപ്പ് കണ്ണീരിന്റേയും നാം കടന്ന ചെങ്കടലിന്റേയും ഓർമ്മയ്ക്ക്, ഈ കയ്പ്പിലകൾ കടന്നുവന്നയൊരു ഭൂതകാലത്തിന്റെ ഓർമ്മയ്ക്ക്; ഈ പുളിക്കാത്ത അപ്പം രാത്രിയിലായിരുന്നു അവരുടെ മോചനം എന്ന് വെളിപ്പെടുത്തുന്നു; ഇത് ഭക്ഷിക്കുമ്പോൾ നിന്റെ പാദങ്ങളിൽ ചെരിപ്പിടുകയും, കരങ്ങളിൽ വടി കരുതുകയും അങ്ങനെ യാത്രയ്ക്കായി ഒരുങ്ങി പുറപ്പെടുകയും ചെയ്തതിന്റെ ഓർമ്മയ്ക്കായി എന്ന് പ്രബോധിപ്പിക്കുന്നു.

പഴയതിനേയും, പാരമ്പര്യങ്ങളേയും, ചരിത്രങ്ങളേയും എല്ലാം മറക്കുന്ന പുതുതലമുറക്കാ



രാണിന്നുള്ളത്. ഗതകാല ചരിത്രങ്ങളേയും വന്ന വഴികളേയും അന്വേഷിക്കാതിരുന്നാൽ ലക്ഷ്യമില്ലാതെ ഈ ലോകത്തിൽ നീ നഷ്ടമാകും എന്നോർക്കണം. പുതിയത് പഴയതിന്റെ പുനരാവിഷ്കാരമാണ്. പഴയകാലങ്ങളെപ്പറ്റിയും, തലമുറകളേപ്പറ്റിയും, ദൈവനടത്തിപ്പിനേപ്പറ്റിയും പഠിക്കുകയും, ചിന്തിക്കുകയും വേണം അതാണ് മുമ്പോട്ടുള്ള നിന്റെ യാത്രയുടെ അടിസ്ഥാനം. ആവേശം നൽകുന്ന ചിന്തകളും തീരുമാനങ്ങളും ഇതിലൂടെ ലഭിക്കും. പിന്നിൽ മിസ്രയേമിലെ കഷ്ടപ്പാടുകളും അടിമത്വവും മുന്നിൽ ചെങ്കടലും, മരുഭൂമിയും, പാറക്കെട്ടുകളുമാണ്.... അതിനും അപ്പുറത്താണ് പാലും തേനും ഒഴുകുന്ന കനാൻ ദേശം എന്നോർക്കുക. യഹൂദ സമുദായം ഇന്നും ഓർക്കുന്ന ഒരു ചരിത്രസത്യവും അവരുടെ ജീവിതയാഥാർത്ഥ്യവും കൂടിയാണിത്.

യേശുക്രിസ്തുവിന്റെ അന്ത്യ പെസഹാ സഭയെ സംബന്ധിച്ച് യഹൂദന്മാരുടെ പെസഹായ്ക്കു സമാനമാണ്. അവിടേയും സ്വാതന്ത്ര്യത്തിന്റേയും വീണ്ടെടുക്കലിന്റേയും ഒരു കുഞ്ഞാടിനെ അറുത്തുള്ള ബലി അനുഷ്ഠാനത്തിന്റേയും പശ്ചാത്തലമുണ്ട്. "അപ്പം എടുത്ത് വാഴ്ത്തി തമ്പുരാൻ കല്പിച്ചു. ഇതെന്റെ ശരീരമാണ്; വീഞ്ഞെടുത്ത് വാഴ്ത്തി ഇത് തന്റെ രക്ഷാകരമായ രക്തമാണെന്ന് പറഞ്ഞു തന്റെ ശിഷ്യന്മാർക്ക് നൽകി." വീണ്ടും യേശു കല്പിച്ചു "ദിവ്യരഹസ്യങ്ങൾ ജീവൻ നൽകുന്നതും, പാപങ്ങളെ ക്ഷമിക്കുന്നതും അനേകർക്ക് മറുവിലയായി നല്കപ്പെടുന്നതുമായ തന്റെ തിരുശരീരരക്തമാണ." തന്റെ രണ്ടാമത്തെ വരവുവരെ നിങ്ങൾ ഇത് ആചരിപ്പീൻ എന്ന് പറഞ്ഞു ശിഷ്യന്മാരെ താൻ ഇത് ഭരമേല്പിച്ചു. ഇതിന്റെ തനി ആവർത്തനമാണ് വി. കുർബ്ബാന.

മറുതലിപ്പിന്റേയും കയ്പ്പിന്റേയും അനുഭവം ഇവിടെയും കാണാം. അത് ഗുരുവിനോട് ആത്മാർത്ഥതയില്ലാത്തതിന്റേയും അകർമ്മത്തിന്റേയും സുതാര്യത മനസ്സിലാക്കുന്നതിന്റേയും അതിന്റെ മഹത്വത്തിൽ നിന്നും അകന്നുമാറി ചിന്തിക്കുന്നതിന്റേയുമായ വികലതയാണ്.

തമ്പുരാൻ കല്പിക്കുന്നു ഇത് രഹസ്യാത്മകമായ കർമ്മമാണ്; കൂദാശയാണ്. അതീവ ഒരുക്കത്തോടെയാണ് ഇതിൽ സംബന്ധിക്കേണ്ടത്. ഇതിൽ സംബന്ധിക്കുന്നതുമൂലം നിങ്ങൾ നിത്യജീവന് അംശികളായി പരിണമിക്കുകയും തന്നിലൂടെ പിതാവാം ദൈവത്തോട് ഒന്നായിത്തീരുകയും ചെയ്യും. വി. കുർബ്ബാന ഒന്നായിത്തീരലിന്റെ ശുശ്രൂഷയാണ്. സൃഷ്ടി സൃഷ്ടാവിനോട് ഒന്നായിത്തീരുന്ന പവിത്രമായ കൂദാശയാണ് വി. കുർബ്ബാന.

ഈ സത്യത്തിന്റെ പൊരുൾ മനസ്സിലാക്കുവാൻ സാധിക്കാതെ പോയ വ്യക്തിയാണ് യൂദാ ഇസ്കരിയോത്താ. ആ രാത്രിയിൽ അവൻ പലതും തിടുക്കത്തിൽ ചെയ്യുന്നുണ്ടായിരുന്നു. അവന്റെ ചോദ്യം ഗുരുവിനെ ഒറ്റിക്കൊടുത്താൽ തനിക്ക് എന്തു കിട്ടും എന്ന ദ്രവ്യാഗ്രഹമായിരുന്നു. ഇന്നും ഓരോരുത്തരുടെയും ചിന്തയും സമീപനവും "എനിക്കു എന്തുകിട്ടും" എന്നാണ്. സത്യത്തെ ഒറ്റിക്കൊടുത്ത അനുഭവങ്ങൾ അനുദിന ജീവിതത്തിൽ സർവ്വസാധാരണമാണല്ലോ! അവിടെയെല്ലാം ഇസ്കരിയോത്താ യൂദായുടെ ചിന്തകളും മനസ്സും പ്രവർത്തിയും എല്ലാം നിഴലിച്ച് നിൽപ്പുണ്ട്.

തമ്പുരാൻ തന്റെ ശിഷ്യന്മാരുടെ ശുദ്ധീകരണത്തിനായി കാലുകൾ കഴുകി വിശുദ്ധിയില്ലാതെ ഈ ശുശ്രൂഷയിൽ പങ്കുചേരാനിടയാകരുത് എന്ന് കല്പിച്ചു. തമ്പുരാൻ തന്റെ ഭക്തരുടെ അകവും പുറവുമായുള്ള വിശുദ്ധി ആഗ്രഹിക്കുന്നു. വി. യോഹന്നാൻ എഴുതിയ സുവിശേഷം 17-ാം അദ്ധ്യായം പഠിക്കുമ്പോൾ ഇത് കൂടുതൽ മനസ്സിലാകും. അന്നും ഇന്നും നിലവിലില്ലാത്ത ഒരാചാരമാണ് ഗുരുശിഷ്യന്മാരുടെ കാലുകൾ കഴുകുന്ന രീതി. നല്ല ഇടയൻ ശുശ്രൂഷിക്കുന്നവനായാരിക്കണം എന്ന് അവിടുന്ന് കല്പിച്ചു. ശുശ്രൂഷിക്കുവാനും മറ്റുള്ള അനേകർക്ക് ജീവനെ കൊടുക്കുവാനുമാണ് താൻ ഭൂമിയിൽ മനുഷ്യശരീരം സ്വീകരിച്ചത് എന്ന് തെളിയിച്ചു.

മറ്റു സംസ്ക്കാരങ്ങളിലോ മതങ്ങളിലോ സമാനതയില്ലാത്ത അദ്വിതീയമായ മതൃകകൾ യേശുവിന്റെ ജീവിതത്തിൽ അനവധിയുണ്ട്. അതിൽ ഒന്നാണ് തിരുശരീര രക്തങ്ങൾ മറ്റുള്ളവർക്ക് ജീവനും രക്ഷയ്ക്കും പാപമോചനത്തിനായും നൽകിയത്. തമ്പുരാൻ കല്പിച്ചു 'എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം പാനം ചെയ്യുകയും ചെയ്യുന്നവൻ , അവൻ എന്നിലും ഞാൻ അവനിലും വസിക്കും' എന്നാണ്. എന്നാൽ ഇന്ന് എവിടേയും വികലതയുടെയും വിഘടതയുടേയും ഭാവങ്ങളാണ് ദൃശ്യമാവുന്നത്.

**ദുഃഖവെള്ളിയാഴ്ച**

സഹനത്തിന്റെ മഹത്വകരമായ ഉദാഹരണമാണ് യേശു ക്രിസ്തുവിന്റെ ക്രൂശാരോഹണം.

നീതി നിഷേധത്തിലൂടെ തങ്ങളുടെ ഇഷ്ടം നടപ്പാക്കണമെന്ന നിർബ്ബന്ധബുദ്ധിയോടെ കയ്യാപ്പാവും, ഹന്നാനും, സൻഹിദ്രി സംഘവും യേശുവിനെ കുരിശിൽ തറച്ചു കൊല്ലുവാൻ ആക്കം കൂട്ടി. തന്റെ കസേര ഉറപ്പാക്കാൻ പീലാത്തോസും അന്തിമമായി തനിക്ക് ഇതിൽ ഒരു പങ്കുമില്ല എന്ന് സമർത്ഥിച്ച് കൈകൾ കഴുകി. ആ നീതിമാന്റെ കാര്യത്തിൽ ഇടപെടരുതെന്ന തന്റെ ഭാര്യയുടെ അഭ്യർത്ഥനയെപ്പോലും താൻ വിസ്മരിച്ചു കളഞ്ഞു.

ക്രിമിനൽ കുറ്റവാളിയായ ബറബ്ബാസിനെ യേശുവിനു പകരം മോചിപ്പിച്ചു. യേശുവിനെ അതിക്രൂരനായ കുറ്റവാളിയെപ്പോലെ ക്രൂശിൽ തറച്ചു കൊല്ലുവാൻ സാധിച്ചു. നീതി-ന്യായ വിവേചനാ വിധി നടത്തിപ്പ് ഇന്നും നിലവിലുണ്ട്. സ്വാധീനവും പണവും ഒരു പരിധിവരെ സത്യത്തെ നിഷേധിക്കുന്നതിനോ മറച്ചുവയ്ക്കുന്നതിനോ സഹായകമാകുന്നു.

ശിഷ്യന്മാർ ഗുരുസന്നിധിയിൽ നിന്നും പേടിച്ച് വിരണ്ട് നിസ്സഹായരായി മാറി നിന്നു.

അവരിൽ ശ്രേഷ്ഠനായ ശിഷ്യന് ഗുരുവിനെ അറിയില്ല എന്ന് മൂന്നുപ്രാവശ്യം തള്ളിപ്പറഞ്ഞു.

തന്റെ വസ്ത്രം പടയാളികൾ മാറ്റി ചുവന്ന മേലങ്കി ധരിപ്പിച്ച് ക്രൂശിക്കാനായി കൊണ്ടുപോയി. പ്രഹരങ്ങളാലും, മർദ്ദനങ്ങളാലും, പരിഹാസങ്ങളാലും, മാനസ്സികമായും, ശാരീരികമായും ശിശുവിനെ അവർ ദണ്ഡിപ്പിച്ചു. ഭാരം കൂടിയ ഒരു തടിക്കുരിശ് അവന്റെ ചുമലിൽ കയറ്റി വച്ചു.

അവന്റെ അങ്കി പടയാളികൾ പങ്കിട്ടെടുത്തു.

ദാഹിച്ചപ്പോൾ കയ്പുള്ള ചൊറുക്ക സ്പോഞ്ചിൽ അവനു കൊടുത്തു; മുള്ളുകൊണ്ട് കിരീടം ഉണ്ടാക്കി തലയിൽ അടിച്ചു തറച്ചു.

യെറുശലേം പുത്രിമാർ യേശുവിനോടു ചെയ്യുന്ന ക്രൂരത കണ്ടു മനസ്സു നൊന്തു വിലപിച്ചു കരഞ്ഞു.

അവന്റെ വിയർപ്പ് രക്തനിറത്തിൽ ഒഴുകി; അവന്റെ മുഖരൂപം വെറോണിക്കാ എന്ന ഭക്തയായ സ്ത്രീ അവളുടെ റൂമാലിൽ ഒപ്പിയെടുത്തു.

പീലാത്തോസ് എഴുതിപ്പിച്ചു: ''യേശു ഇസ്രായേലിന്റെ രാജാവ്''; അത് കുരിശിനു മുകളിൽ പതിപ്പിച്ചു.

യേശുവിന്റെ ക്രൂശു ചുമക്കാനായി കുറേനക്കാരനായ ശീമോനെ പടയാളികൾ നിർബന്ധിച്ചു.

യേശുവിനെ ക്രൂശിപ്പാനായി തലയോടിടം എന്നർത്ഥമുള്ള 'ഗൊല്ഗോഥാ' എന്ന സ്ഥലത്തേക്കു കൊണ്ടുപോയി.

യേശുവിന്റെ ക്രൂശിന്റെ പിന്നാലെ അവന്റെ മാതാവും സഹോദരിമാരും ചാർച്ചക്കാരും സ്നേഹിതരും തന്റെ ഭക്തരുമായ ധാരാളം പേർ അനുഗമിച്ചിരുന്നു.

യേശുവിന്റെ ഇടതും വലത്തുമായി രണ്ടു കള്ളന്മാരായ കുറ്റവാളികളേയും അവരോടൊപ്പം ക്രൂശിച്ചു.

യേശുവിന്റെ ക്രൂശീകരണ മരണം സൃഷ്ടിയുടെ ഉന്നതിക്കും മഹത്വീകരണത്തിനും വീണ്ടെടുപ്പിനുമായി മുന്നമേ നിശ്ചയിച്ചതാണ്. "അവർ കുത്തിയവനിലേക്കു രക്ഷയ്ക്കായി നോക്കും" എന്ന് പ്രവചന നിവർത്തി ഇതുമൂലമുണ്ടായി (സഖര്യ. 12:10; വെളി. 7:7; യോഹ. 19:37).

**ക്രൂശീകരണ വേളയിൽ തമ്പുരാന്റെ ഏഴു മൊഴികൾ:**

1. പിതാവേ ഇവർ ചെയ്യുന്നത് എന്ത് എന്നറിയായ്കയാൽ ഇവരോട് ക്ഷമിക്കേണമേ; (ലൂക്കോ. 24:34).
2. വലതുഭാഗത്തെ കള്ളനോട് നീ ഇന്ന് എന്നോടുകൂടെ പറുദീസായിലിരിക്കും; (ലൂക്കോ. 23:43).
3. യേശുവിന്റെ അമ്മയോട് (യോഹന്നാനെ നോക്കി) ഇതാ നിന്റെ മകൻ; ശിഷ്യനോട്, ഇതാ നിന്റെ അമ്മ എന്നു പറഞ്ഞ് (യോഹ. 19:26-2).
4. എന്റെ ദൈവമേ, എന്റെ ദൈവമേ, നീ എന്നെ കൈവിട്ടത് എന്ത്? "എലോഹീ, ഏലോഹീ, ലമ്മാ ശബ്ബക്കാനീ" (മത്താ. 27:46).
5. എനിക്കു ദാഹിക്കുന്നു യോഹ. 19:28.
6. എല്ലാം സമാപിച്ചു യോഹ. 19:30.
7. പിതാവേ, ഇതാ നിന്റെ കയ്യിൽ എന്റെ ആത്മാവിനെ ഭരമേല്പിക്കുന്നു; ലൂക്കോ. 23:46.

**ക്രൂശീകരണത്തിനു ശേഷമുള്ള സംഭവങ്ങൾ :**

1. 6-ാം മണി മുതൽ 9-ാം മണി വരെ സൂര്യൻ ഇരുണ്ടു; ലോകത്ത് അന്ധകാരം വ്യാപിച്ചു. ലൂക്കോ. 25:44
2. ഭൂമി കുലുങ്ങുകയും ദേവാലയത്തിന്റെ മറ മേൽ തൊട്ട് കീഴോട്ട് നടുവേ രണ്ടായി കീറി മത്താ. 27:51
3. കല്ലറകൾ തുറന്നു; മരിച്ചവർ ഉയിർത്തെഴുന്നേറ്റു മത്താ. 27:52.
4. ശതാധിപന്റെ സാക്ഷ്യം: ഇവൻ യഥാർത്ഥമായും ദൈവപുത്രൻ ആയിരുന്നു മത്താ. 27:54.
5. യേശു നീതിമാനായിരുന്നു എന്ന് ജനസമൂഹത്തിന്റെ വിശ്വാസവും ധാരണയും സാക്ഷ്യപ്പെടുത്തലും ലൂക്കോ. 23:48.
6. യേശുവിന്റെ കൂടെ ക്രൂശിച്ചവരുടെ മുട്ടുകൾ അടിച്ചൊടിച്ചു യോഹ. 19:31-32.
7. യേശുവിന്റെ വിലാപ്പുറത്ത് കുന്തംകൊണ്ടു കുത്തി രക്തവും വെള്ളവും അതിലൂടെ ഒഴുകി യോഹ. 19:34.
8. അരിമത്യക്കാരൻ യൗസേഫ് കല്ലിൽ കൊത്തിയുണ്ടാക്കിയ ആരെയും അടക്കിയിട്ടില്ലാത്ത കല്ലറയിൽ അവനെ സംസ്ക്കരിച്ചു യോഹ. 38:42.
9. അവന്റെ കല്ലറ മുദ്രണം ചെയ്തു പടയാളികളെ കാവൽ നിർത്തി മത്താ. 27:66.
10. ശിഷ്യന്മാർ ഭയന്ന് ഓടിയൊളിച്ചു.
11. മൂന്നാം ദിവസം അത്ഭുതകരമായി തുറക്കപ്പെട്ടു. യേശു ഉയിർത്തെഴുന്നേറ്റു. ആ കല്ലറ ഇന്നും തുറക്കപ്പെട്ടു കിടക്കുന്നു യോഹ. 20:1-8; മർക്കോ. 16;1-8; ലൂക്കോ. 24:1-10.
12. യേശുവിന്റെ ഉയിർപ്പിനു ശേഷം ശിഷ്യന്മാരും വിശ്വാസികളും അവനിൽ വിശ്വസിക്കുകയും ഒന്നിച്ചു കൂടുകയും ചെയ്തു. സഭ വളർന്നു യോഹ. 20, 21 അദ്ധ്യായങ്ങളും, അപ്പോ



സ്തോല പ്രവർത്തികളും കാണുക.

**ഉയിർപ്പു ഞായർ**

ശിഷ്യന്മാരേക്കാളും വിശ്വാസികളേക്കാളും യേശു ഉയിർത്തെഴുന്നേല്ക്കും എന്നറിവുണ്ടായിരുന്നത് യഹൂദപ്രമാണികൾക്കാണ്. അവർ യേശുവിന്റെ കല്ലറ മുദ്രവയ്പ്പിച്ച് കാവൽ പട്ടാളത്തെ ഏർപ്പെടുത്തി.

ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ ആദ്യം കാണുന്നത് ഞായറാഴ്ച അതിരാവിലെ സുഗന്ധദ്രവ്യം ലേപനം ചെയ്യുവാൻ കല്ലറയ്ക്കൽ വന്ന സ്ത്രീകൾക്കാണ്. സമൂഹത്തിൽ എളിയരായരിൽ കൂടി തന്റെ ഉയിർപ്പിന്റെ സന്ദേശം ശിഷ്യന്മാർക്ക് എതതച്ചുകൊടുത്തു.

യേശുവും ദൈവദൂതന്മാരും സ്ത്രീകളെ അറിയിച്ചു "ഭയപ്പെടേണ്ട" വി. കന്യകമറിയത്തോടും അറിയിപ്പിന്റെ സന്ദർഭത്തിൽ മാലാഖ പ്രത്യക്ഷപ്പെട്ടപ്പോൾ "ഭയപ്പെടേണ്ട" എന്നാണ് അറിയിച്ചത്.

നിങ്ങൾക്ക് "സമധാനം " എന്ന് ശിഷ്യന്മാരോട് അരുൾ ചെയ്തു.

പ്രഥമമായി യേശുവിനെ കാണ്മാൻ കഴിഞ്ഞത് അവനെ അന്വേഷിച്ചവർക്കാണ്. (വി. മത്താ. 28:5, 9).

ശൂന്യമായി കിടക്കുന്ന കല്ലറ തമ്പുരാന്റെ ഉയിർപ്പിന്റെ സാക്ഷ്യമായി ഇന്നും നിലകൊള്ളുന്നു.

ശിഷ്യന്മാർക്ക് പലപ്പോഴായി യേശു പ്രത്യക്ഷപ്പെടുകയും അവരെ ആത്മാവിൽ ശക്തിപ്പെടുത്തുകയും ചെയ്തു. അവരുടെ ഭാവി മിഷനെപ്പറ്റി ബോധവൽക്കരിക്കുകയും ചെയ്തു.

തിരുമുറിവുകൾ സാക്ഷ്യത്തിനായി ശിഷ്യന്മാർക്കു കാട്ടിക്കൊടുത്തു; അവരോട് സംഭാഷിച്ചു, അവരോടൊപ്പം ഭക്ഷിച്ചു; പ്രാതൽ ഒരുക്കി, വിശ്വാസത്തിൽ ശക്തിപ്പെടുത്തി.

ശബ്ബത്തിനേക്കാൾ പ്രാധാന്യം ആഴ്ചയുടെ ഒന്നാം ദിവസത്തിന് ലഭ്യമായി.

അനേകർ അവനിൽ വിശ്വസിച്ചു.

പരിശുദ്ധാത്മാവിന്റെ കൃപ സഭയ്ക്കാകമാനം ലഭിച്ചു.

യേശുവിന്റെ ഉയിർപ്പ് അധികാര കൂട്ടത്തെ മുഴുവനായും ലജ്ജിപ്പിച്ചു.

പുനർജന്മത്തെപ്പറ്റിയുള്ള പഠിപ്പിക്കലുകൾ മറ്റു മതങ്ങളിലും സംസ്കാരങ്ങളിലും ഉണ്ടെങ്കിലും പുനരുത്ഥാനം ക്രിസ്തീയ വിശ്വാസത്തിന്റെ കാതലായ പഠിപ്പിക്കലാണ്. യേശുക്രിസ്തുവിനെപ്പോലെ എല്ലാ വിശ്വാസികൾക്കും പുനരുത്ഥാനം ഉണ്ടെന്ന് പഠിപ്പിക്കുന്നു. വി. പൗലോസ് ശ്ലീഹാ എഴുതുന്നു: "യേശു മരിക്കയും ജീവിച്ചെഴുന്നേല്ക്കുകയും ചെയ്തു എന്ന് നാം വിശ്വസിക്കുന്നു എങ്കിൽ അങ്ങനെ തന്നെ ദൈവം നിദ്രകൊണ്ടവരെയും യേശു മുഖാന്തരം അവനോടു കൂടെ വരുത്തും (1 തെസ്സലോ. 4:13 -18). യേശു തമ്പുരാന്റെ പഠിപ്പിക്കലുകളിൽ "എന്റെ വചനം കേട്ട് എന്നെ അയച്ചവനെ വിശ്വസിക്കുനനവന് നിത്യജീവൻ ഉണ്ട്; അവൻ ന്യായവിധിയിൽ ആകാതെ മരണത്തിൽ നിന്നും ജീവങ്കലേക്ക് കടന്നിരിക്കുന്നു. (വി. യോഹ. 5:24).

ഉയിർപ്പ് പ്രകൃതിയുടെ നിയമം കൂടിയാണ്. ഇലകൾ കൊഴിഞ്ഞ് നിർജ്ജീവം എന്ന് കാണുന്ന മരങ്ങൾ വർഷാരംഭത്തോടുകൂടി പുതിയ നാമ്പുകൾ മുളച്ച് കൂടുതൽ ജീവനോടുകൂടെ വളരുന്നത് കാണാം. പ്രകൃതിയും ഉയിർപ്പ് പെരുന്നാൾ ആഘോഷിക്കുന്നു. അതിശൈത്യകാലാവസ്ഥയുള്ള യൂറോപ്യൻ രാജ്യങ്ങളിൽ മഞ്ഞു കാലത്തിനുശേഷം പ്രകൃതിയ്ക്കും ഒരു പുത്തൻ ഉണർവ്വുണ്ടാവുകയും പുതുനാമ്പുകളും പൂക്കളും കൊണ്ട് പ്രകൃതി അതിമനോഹരമായിത്തീരുകയും ചെയ്യുന്നു. ഓരോ ചരിത്രത്തിനും സംസ്ക്കാരത്തിനും ഇത്തരത്തിൽ ആവർത്തിക്കപ്പെടുന്ന ഉയിർപ്പു പ്രതിഭാസങ്ങളുണ്ട്. എന്നാൽ യേശുക്രിസ്തുവിന്റെ ഉയിർപ്പ് അതുല്യമാണ്.

## പ. പരുമല തിരുമേനിയുടെ ധന്യവചസ്സുകൾ



രാപകൽ ഭക്തിയോടുകൂടി ഉച്ചത്തിൽ ദൈവത്തെ പ്രാർത്ഥിപ്പിൻ. ഈ പ്രാർത്ഥന നമ്മിലുള്ള ഇരുളു നീങ്ങാനും തളർച്ച തീരാനും നമ്മുടെ പരമമായ രക്ഷയും മോക്ഷവും ലഭിക്കാനും ഏറ്റവും ഉത്തമമമായ മാർഗ്ഗമാകുന്നു. വിശ്വസിച്ചു പ്രാർത്ഥിച്ചു ദൈവത്തെ ഭജിപ്പിൻ.

Pray aloud day and night with devotion. It is the best means to dispel darkness, to put out dispiritedness and to attain salvation and heavenly bliss.
Meditate up on God in faith and prayer.



# പ്രതീക്ഷ ഉണർത്തിയ സഹനസമരം

**പി.എം. ജേക്കബ് മെഴുവേലി**

എഴുപതുകളിൽ ജനാധിപത്യ സംരക്ഷണത്തിനായി സർവ്വോദയ നേതാവും ഗാന്ധിയനുമായ ജയപ്രകാശ് നാരായണൻ തുടങ്ങിവച്ച 'മൂവ്മെന്റ്' ഒരു കൊടുങ്കാറ്റുപോലെ ഭാരതത്തിലുടനീളം ആഞ്ഞടിച്ചുവെങ്കിൽ ഇന്ന് പൊതുജീവിതത്തിലെ അഴിമതിക്കും ധൂർത്തിനും എതിരായി പുതിയ ഒരു 'മൂവ്മെന്റ്' ഉദയം ചെയ്തിരിക്കുന്നു. പൊതുജീവിതത്തിൽ നിന്ന് അഴിമതി തുടച്ചു നീക്കാൻ ശക്തമായ വ്യവസ്ഥകൾ ഉൾപ്പെടുത്തി ലോക്പാൽ ബിൽ എത്രയും വേഗം നിയമം ആക്കണമെന്ന ആവശ്യവുമായി സാമൂഹ്യനീതിക്കുവേണ്ടി പൊരുതി ലോകശ്രദ്ധയാകർഷിച്ച 73 കാരനായ അണ്ണാഹസാരെ ഡൽഹിയിൽ നടത്തിയ ഉപവാസ സമരം ഭാരത മനസ്സാക്ഷിയെ ഉണർത്താൻ പര്യാപ്തമായി. അഴിമതിവിരുദ്ധ നിലപാട് ഒരു പൊതുവിഷയമായി എടുത്ത് ഇത്തരമൊരു സമരം സംഘടിപ്പിച്ചു രംഗത്തുവന്ന അണ്ണാ ഹസാരെയുടെ ആത്മാർത്ഥത ആർക്കും ചോദ്യം ചെയ്യാനാവില്ല.

സ്വാതന്ത്ര്യത്തിനുശേഷം ആറ് ദശാബ്ദങ്ങൾ പിന്നിട്ട നമ്മുടെ രാജ്യത്ത് നാനാതരത്തിലുള്ള പുരോഗതിയുണ്ടായിട്ടുണ്ട്. എന്നാൽ അതോടൊപ്പം തന്നെ ഒട്ടും അഭിലഷണീയമല്ലാത്ത തരത്തിൽ പൊതു ജീവിതത്തിൽ അഴിമതി വ്യാപകമാകുകയും ചെയ്തു. സർക്കാരുകളുടെ ക്ഷേമപ്രവർത്തനങ്ങളും വികസന പദ്ധതികളും ലക്ഷ്യം കാണാതെ അട്ടിമറിക്കപ്പെടുന്ന തരത്തിൽ അഴിമതി കൊടികുത്തി വാഴുന്ന മേഖലകളാണ് ഗിരിവർഗക്കാർക്കും പട്ടികജാതി-പട്ടികവർഗ്ഗക്കാർക്കും സമൂഹത്തിലെ മറ്റ് ദുർബല വിഭാഗങ്ങൾക്കും സ്വാതന്ത്ര്യാനന്തരം സർക്കാർ ചെലവഴിച്ച ഫണ്ടിന്റെ തോതു കേട്ടാൽ ആരും വിസ്മയിച്ചുപോകും. എന്നാൽ അതിന്റെ ഗുണഫലങ്ങൾ ജനങ്ങൾക്കിടയിൽ പ്രകടമാകുന്നില്ല. വിദ്യാഭ്യാസത്തിനും ആരോഗ്യരക്ഷയ്ക്കും തൊഴിലിനും മറ്റ് അടിസ്ഥാന ജീവിതാവശ്യങ്ങൾക്കും വേണ്ടി കഷ്ടപ്പെടുന്ന ജനങ്ങൾ ഇന്ത്യയിൽ കോടിക്കണക്കിനുണ്ട്. ദുർബല വിഭാഗങ്ങൾക്ക് വേണ്ടി കാലാകാലങ്ങളിൽ സർക്കാർ ആവിഷ്ക്കരിക്കുന്ന ക്ഷേമപദ്ധതികൾ ഉദ്ദേശിക്കുന്ന ഫലം ഉളവാക്കാത്തത് അഴിമതി ഒന്നു കൊണ്ടു മാത്രമാണ്. ക്ഷേമപ്രവർത്തനങ്ങൾക്ക് നീക്കി വയ്ക്കുന്ന തുകയുടെ പത്തുശതമാനം പോലും ലക്ഷ്യസ്ഥാനത്ത് എത്തുന്നില്ലെന്ന് പല തരം പഠനങ്ങളിലൂടെ ഇതിനകം വ്യക്തമായിട്ടുണ്ട്.

എന്നാൽ മറുവശത്തു സമ്പന്നന്മാരുടെ എണ്ണം ധ്രുതഗതിയിൽ വർദ്ധിച്ചുവരുന്നതായി ഇപ്പോൾ നടക്കുന്ന തെരഞ്ഞെടുപ്പിലെ സ്ഥാനാർത്ഥികളുടെ ആസ്ഥി പരിശോധിച്ചാൽ മനസ്സിലാകും. കേരളത്തിലെ മാത്രം കണക്കെടുത്താൽ പോലും മത്സരിക്കുന്ന സ്ഥാനാർത്ഥികളിൽ 53 പേർ കോടീശ്വരന്മാരാണ്. മുസ്ലീം ലീഗ് സ്ഥാനാർത്ഥികളിൽ 57 ശതമാനവും, കോൺഗ്രസ് സ്ഥാനാർത്ഥികളിൽ 13 ശതമാനവും, സി.പി.എം. സ്ഥാനാർത്ഥികളിൽ എട്ട് ശതമാനവും കോടീശ്വരരാണ്. പാലക്കാട്ടെ ഒരു സ്ഥാനാർത്ഥിക്ക് 15.7 കോടിയുടെ ആസ്തി, പാലായിലെ എൻ.സി.പി. സ്ഥാനാർത്ഥിക്ക് 14.5 കോടി ഇങ്ങിനെ പോകുന്നു കണക്കുകൾ. തന്നെയുമല്ല 153 പേർ ക്രിമിനൽ കേസുകളിൽ പ്രതിയാണ്.

ഇതെല്ലാം ദാരിദ്ര്യത്തിന്റെ മറുവശമാണ്.



ഇവിടെയാണ് സാമ്പത്തിക സന്തുലിതാവസ്ഥ തകിടം മറിയുന്നത് അവിഹിതമായ മാർഗങ്ങളിലൂടെ ധനം സമ്പാദിക്കുന്നവരുടെ എണ്ണം വർദ്ധിക്കുന്നത് ജനാധിപത്യത്തിന് ഭീഷണിയാണ്. വ്യാപകമായ അഴിമതി തടഞ്ഞില്ലെങ്കിൽ സ്വാതന്ത്ര്യസമര പോരാളികളും മൺമറഞ്ഞ മഹാന്മാരായ നമ്മുടെ ദേശീയ നേതാക്കളും വിഭാവനം ചെയ്ത ക്ഷേമരാഷ്ട്രം ഇനിയും വിദൂരസ്വപ്നമായി തുടരും. സമൂഹത്തിലെ ഏറ്റവും ദുർബലനായ വ്യക്തിയുടെ സന്തോഷമാണ് രാജ്യത്തെ ഐശ്വര്യത്തിന്റെ അളവുകോൽ എന്ന് മഹാത്മജി അർത്ഥ ശങ്കയ്ക്കിടയില്ലാത്തവിധം പറഞ്ഞിട്ടുണ്ട്. ഇക്കാര്യം അറിയാവുന്നതുകൊണ്ടാണ് അണ്ണാ ഹസാരെയെപ്പോലെയുള്ള ഗാന്ധിയന്മാർ അഴിമതിക്കെതിരെ സഹന സമരവുമായി രംഗത്തുവരാൻ പ്രേരിതരാവുന്നത്.

സർക്കാർ തലത്തിൽ ഹസാരെയുടെ ആവശ്യങ്ങൾ അംഗീകരിച്ചത് സ്വാഗതാർഹമാണ്. പൊതുജീവിതത്തിലെ അർബുദം പോലെ പടരുന്ന അഴിമതി ഫലപ്രദമായി തടയാൻ ഉപകരിക്കുന്നതായിരിക്കണം. വരാൻ പോകുന്ന ലോക്പാൽ ബിൽ സർക്കാർ പ്രതിനിധികളും പൊതുപ്രവർത്തകരും അടങ്ങുന്ന സമിതിയിൽ നിന്നും ന്യായമായും സുതാര്യത പ്രതീക്ഷിക്കാം. സാധാരണക്കാർക്ക് ഗുണകരമായ പ്രത്യേകതകൾ ഈ ബില്ലിൽ നിർദ്ദേശം ഉണ്ട്. റേഷൻ കാർഡ്, വോട്ടർ കാർഡ്, പാസ്പോർട്ട് എന്നിവ ലഭിക്കാൻ വൈകിയാലും പോലീസ് സ്റ്റേഷനിൽ നിന്ന് നീതി ലഭിക്കാതിരുന്നാലും, റോഡിന്റെ ദുരവസ്ഥയ്ക്കെതിരെയുമെല്ലാം ലോക്പാലിനെ സമീപിക്കാം. സുപ്രീം കോടതിയും തെരഞ്ഞെടുപ്പു കമ്മീഷനും പോലെ സർക്കാരിൽ നിന്നും സ്വതന്ത്രമായ ഘടകമായിരിക്കും ഇത് എന്നാണ് വ്യവസ്ഥ. ഉദ്യോഗവൃന്ദത്തിനോ മന്ത്രിസഭയ്ക്കോ അന്വേഷണത്തിൽ ഇടപെടാൻ കഴിയില്ല എന്ന് വ്യവസ്ഥകളിൽ പറയുന്നു. ഇതെല്ലാം യാഥാർത്ഥ്യമാകുമെന്ന് ഭാരതത്തിലെ ജനങ്ങൾ വിശ്വസിക്കുന്നത് സമരം ഏറ്റെടുത്തിരിക്കുന്നത് അണ്ണാഹസാരെ ആയതുകൊണ്ടാണ്. അഴിമതിക്കെതിരായി നിരാഹാര സത്യാഗ്രഹത്തിലൂടെ മഹാരാഷ്ട്രയിലെ ആറ് മന്ത്രിമാരുടെയും നാനൂറ് ഉദ്യോഗസ്ഥരുടെയും കസേര തെറിപ്പിച്ച ഹസാരെയുടെ മറ്റൊരു സമരമാണ് 2002-ൽ വിവരാവകാശനിയമം കൊണ്ടുവരാൻ വഴിയൊരുക്കിയത്. സ്വന്തമായി ഒരു തുണ്ട് ഭൂമിയോ ബാങ്ക് അക്കൗണ്ടോ ഇല്ലാത്ത ഹസാരെ അമ്പലപറമ്പിൽ ആണ് അന്തിയുറങ്ങുന്നത്. ഈ സത്യസന്ധതയ്ക്ക് ഇൻഡ്യയിൽ മാറ്റം കൊണ്ടുവരാൻ കഴിയുമെന്ന് നമുക്ക് പ്രതീക്ഷിക്കാം.

# ബൈബിൾ ക്ലാസ്സ്

മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്ററിൽ എല്ലാവർഷവും നടത്തിവരുന്ന സമ്മർ വെക്കേഷൻ ബൈബിൾ ക്ലാസ്സ് ഈ വർഷം 2011 മേയ് 9 മുതൽ 12 വരെ നടത്തുന്നതാണ്. സഭയിലെ അഭിവന്ദ്യരായ പിതാക്കന്മാരും പ്രഗത്ഭരായ അദ്ധ്യാപകരും ക്ലാസ്സുകൾക്ക് നേതൃത്വം നൽകും. വി. വേദപുസ്തകം, വിശ്വാസസത്യങ്ങൾ, സഭാചരിത്രം, ആദ്ധ്യാത്മികത, സാമൂഹ്യപ്രതിബദ്ധത, കൗൺസലിംഗ് തുടങ്ങിയ വിഷയങ്ങൾ കാലികപ്രാധാന്യത്തോടെ പഠനവിധേയമാക്കുന്നതാണ്. ദൈവീക കാഴ്ചപ്പാടോടുകൂടിയുള്ള ഒരു ജീവിതം കരുപ്പിടിപ്പിക്കുവാനും ആത്മീക കാര്യങ്ങളിൽ കൂടുതൽ ഉത്സാഹവും പ്രേരണയും ലഭിക്കുന്നതിനും സഭയോടും സഭാശുശ്രൂഷകളോടും താല്പര്യം കൂടുന്നതിനും ഇത് സഹായകമാകും. 80 വിദ്യാർത്ഥികൾക്കു മാത്രമേ പ്രവേശനം ഉണ്ടാവുകയുള്ളു. ആദ്യം പേര് രജിസ്റ്റർ ചെയ്യുന്നവർക്ക് മുൻഗണന നൽകുന്നതാണ്.

മാനേജർ, സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ, പുളിമൂട്, തട്ടാരമ്പലം പി. ഒ., മാവേലിക്കര എന്ന വിലാസത്തിലോ 0479 –2302473 എന്ന ഫോൺ നമ്പറിലോ പേര് രജിസ്റ്റർ ചെയ്യാവുന്നതാണ്, രജിസ്ട്രേഷൻ ഫീസ് 450 രൂപാ ആയിരിക്കും. വികാരിയുടെ കത്തുമായി വരുന്നവർക്ക് 400 രൂപാ നൽകിയാൽ മതിയാകും.

# പ്രകൃതി ഭക്ഷണ പാചകക്ലാസ്സ്

ചെങ്ങന്നൂർ ഭദ്രാസന മർത്തമറിയം സമാജത്തിന്റെയും, ചെങ്ങന്നൂർ **JCI** യുടെയും സംയുക്താഭിമുഖ്യത്തിൽ, മെയ് മാസം 14-ാം തീയതി രാവിലെ 9 മണി മുതൽ വൈകിട്ട് 4 മണി വരെ, തിരുവനന്തപുരം Natural Health Food Restaurant -ന്റെ ആഭിമുഖ്യത്തിൽ പ്രകൃതി ഭക്ഷണ പാചകക്ലാസ് നടത്തുന്നതാണ്. താൽപ്പര്യമുള്ളവർ അച്ചാമ്മ വർഗ്ഗീസ് (Mob: 9495113160), ജിജി കാടുവെട്ടൂർ (Mob:9447158633, 9495958633), ബഥേൽ അരമന (0479-2451331) എന്നീ നമ്പരുകളിൽ ബന്ധപ്പെട്ട് പേരുകൾ രജിസ്റ്റർ ചെയ്യാവുന്നതാണ്. ആദ്യം രജിസ്റ്റർ ചെയ്യുന്ന 50 പേർക്ക് മാത്രമേ പ്രവേശനം ലഭിക്കുകയുള്ളൂ. രജിസ്ട്രേഷൻ ഫീസ് 100 രൂപ. രജിസ്റ്റർ ചെയ്യേണ്ട അവസാന തീയതി 5.5.2011 വ്യാഴാഴ്ച.



# മതബോധന പ്രക്രിയ

ഫാ. പി.കെ.കോശി പിരളശ്ശേരി

രക്ഷയുടെ ചരിത്രത്തിലേക്ക് നയിക്കുന്ന അനുഭവവും രക്ഷാചരിത്രത്തിന്റെ അവതരണവും രക്ഷയുടെ അനുഭവത്തിലേക്ക് നയിക്കുന്ന പ്രക്രിയയുമാണ് മതബോധനം. രക്ഷാചരിത്രത്തിൽ ഉടനീളം ദൈവം സ്വീകരിച്ച ഒരു ബോധനമാർഗ്ഗം നമുക്ക് കാണാൻ കഴിയും. ദൈവം ലോകാരംഭത്തിൽ തുടങ്ങി പഴയനിയമ പ്രവാചകരിലൂടെ ഇന്നിന്റെ പ്രബോധകരിലൂടെ തുടരുന്ന ഈ ബോധനമാർഗ്ഗം ഏറെ പഠിക്കേണ്ടതാണ്. “പുരോഹിതൻ സൈന്യങ്ങളുടെ യോഹവയുടെ ദൂതനാകയാൽ അവന്റെ അധരങ്ങൾ പരിജ്ഞാനം സൂക്ഷിച്ചു വെയ്ക്കേണ്ടതും ഉപദേശം അവനോട് ചോദിച്ചു പഠിക്കേണ്ടതും അല്ലേ”. എന്ന് മാലാഖി 2: 7 ലൂടെ ചോദിച്ചപ്പോൾ അജ്ഞത നിറഞ്ഞ ജനത്തിന് നല്കേണ്ട ബോധനപ്രക്രിയയെക്കുറിച്ച് മനസ്സിലാക്കാം.

അനുതാപത്തിനും മാനസാന്തരത്തിനുമുള്ള ആഹ്വാനം നല്കിയ യോഹന്നാൻ സ്നാപകന്റെ ശക്തമായ വാക്കുകൾ കേട്ടജനം ‘ഞങ്ങൾ എന്തു ചെയ്യേണ്ടൂയെന്ന് ചോദിക്കുമ്പോൾ (ലൂക്കോ 3: 10) ധാർമ്മിക ജീവിതത്തിന്റെ പ്രായോഗിക വശങ്ങൾ ചൂണ്ടികാണിച്ചുകൊണ്ടുള്ള ഒരു ബോധനമാണ് ആവശ്യം എന്ന് മനസ്സിലാക്കാം. യേശുക്രിസ്തു എല്ലാവരെയും അതിശയിപ്പിക്കുന്ന ഒരു പ്രബോധകനായിരുന്നു. കാരണം വചനത്തിലൂടെ യേശു അറിയിച്ച സന്ദേശം പ്രവർത്തികളിലൂടെ പ്രത്യക്ഷമാക്കി കൊടുത്തു. അതുകൊണ്ടാണ് അരുളി ചെയ്ത വചനമെന്നും അവതരിച്ച വചനമെന്നും യേശുവിനെക്കുറിച്ച് പറയുന്നത്.

**മതബോധനം എന്ത് ?**

വിവരിക്കുക അഥവാ വാമൊഴിയായി പഠിപ്പിക്കുക എന്നർത്ഥം വരുന്ന ‘Katechein’ എന്ന ഗ്രീക്കു ക്രിയാപദത്തിൽ നിന്നും ‘Catechesis’ എന്ന നാമരൂപം ഉണ്ടായത്. മതപരമായ അർത്ഥത്തിൽ ഇസ്രായേലിന് നിയമങ്ങളെക്കുറിച്ചുള്ള പഠനം catechesis ആയിരുന്നു. സുവിശേഷത്തെക്കുറിച്ചുള്ള പഠനത്തിന് ക്രിസ്ത്യാനികൾ ഈ വാക്കു പയോഗിച്ചു. പുറജാതികളിൽ നിന്നും ക്രിസ്ത്യാനികളാകുന്നവർക്ക് മാമോദീസായ്ക്കു മുമ്പു നൽകിയിരുന്ന ശിക്ഷണത്തിന് baptismal catechesis എന്നും മാമോദീസായ്ക്കുശേഷം ദൈവീക രഹസ്യത്തിലേക്കുള്ള ആഴമായ ഉൾപ്രവേശനത്തിന് mystagogical catechesis എന്നും പറയുന്നു.

“ജനങ്ങളെ ക്രിസ്തുവിന് ശിഷ്യപ്പെടുത്തുക, അവർക്ക് ജീവനുണ്ടാകേണ്ടതിന് യേശു ദൈവപുത്രനായ ക്രിസ്തുവാണെന്ന വിശ്വാസത്തിലേക്ക് അവരെ നയിക്കുക, ആ ജീവനിൽ അവരെ പഠിപ്പിക്കുകയും പരിശീലിപ്പിക്കുകയും ചെയ്യുക അങ്ങനെ ക്രിസ്തുവിന്റെ ശരീരം പടുത്തുയർത്തുക’’ ഇതാണ് മതബോധനം. ഒരു വ്യക്തിയുടെ മാനുഷീകത മുഴുവൻ ദൈവവചനത്താൽ പൂരിതമാകുമാറ് ആ വചനത്തിന്റെ വെളിച്ചത്തിൽ ക്രിസ്തു രഹസ്യത്തെക്കുറിച്ചുള്ള അറിവു വികസിപ്പിയ്ക്കുന്നതിൽ മതബോധനം ലക്ഷ്യം വയ്ക്കുന്നു.

**മതബോധനവും വചനപ്രഘോഷണവും:-**

മതബോധനം ഉന്നം വയ്ക്കുന്നത് മാനസാന്തരത്തിനാണ്. വചനപ്രഘോഷണത്തിന്റെ ലക്ഷ്യവും മാനസാന്തരമാണ്. ഇതിലൂടെ യേശുവിനെ കർത്താവും രക്ഷിതാവുമായി സ്വീകരിയ്ക്കുന്നു. ഇത് സഭയുടെ അടിസ്ഥാന ദൗത്യമാണ്. വചനപ്രഘോഷണം, ആരാധന, സ്നേഹം ഇതു മൂന്നുമാണ് സഭയുടെ അടിസ്ഥാന ദൗത്യങ്ങൾ. യേശു ശിക്ഷ്യന്മാരെ തെരഞ്ഞെടുത്തയയ്ക്കുന്നതും ലോകത്തിന്റെ അന്ത്യത്തോളം സുവിശേഷീകരണത്തിനാണ്. ഇത് യേശുവിന്റെ രണ്ടാമത്തെ വരവുവരെയും തുടരേണ്ട പ്രക്രിയയുമാണ്. മാനസ്സാന്തരപ്പെടുന്നവരെ വിശ്വാസത്തിൽ ആഴപ്പെട്ടും യേശുവിനനുരൂപരായും ദൈവമക്കളായി ജീവിയ്ക്കുവാനും പ്രാപ്തരാകണം. ഇപ്രകാരം മാനസാന്തരം പ്രാപിച്ച് മാമോ



ദീസാ സ്വീകരിക്കപ്പെടുന്നവരും, മാമോദീസാ സ്വീകരിച്ചവരും ദൈവീക രഹസ്യത്തിലേക്കും, സഭാഗാത്ര രഹസ്യത്തിലേക്കും ആഴമായ ഉൾക്കാഴ്ച നൽകാൻ മതബോധനം ഉപകരിയ്ക്കുന്നു. അതായത് മാമോദീസാ സ്വീകരിച്ചു എന്നതുകൊണ്ടോ, തലമുറകളായി ഓർത്തഡോക്സ് ക്രിസ്ത്യാനികളായിരുന്നു എന്നതുകൊണ്ടോ ആയില്ല. ദൈവബോധവും സഭാവിശ്വാസത്തിലുള്ള ബോധവും അത്യാവശ്യമാണ്. മാനസാന്തരം എന്നാൽ ഇന്നത്തെ മതബോധന പ്രകിയകളിൽ മനസ്സിന്റെ അന്തരം കുറയ്ക്കപ്പെടുന്നില്ല അഥവാ മനഃപരിവർത്തനം നടക്കപ്പെടുന്നില്ല.

**മതബോധനവും വിശ്വാസവും :-**

വിശ്വാസിയുടെ വിശ്വാസം ഉണർത്തുകയും വളർത്തുകയും ചെയ്യുന്നതിനുള്ള സഭാശുശ്രൂഷയാണ് മതബോധനം. മാമോദീസായിലൂടെ വിശ്വാസം എന്ന ദൈവീകദാനം നമുക്കു ലഭിക്കുന്നു. എന്നാൽ വേണ്ടത്ര വെള്ളവും വെളിച്ചവും വളവും നൽകിയാൽ വിശ്വാസം എന്ന വിത്ത് ഫലം കായ്ക്കും. എന്നാൽ വേണ്ടത്ര വെളിച്ചവും വെള്ളവും വളവും ലഭിച്ചില്ലെങ്കിൽ നിർജീവവും ഫലശൂന്യവുമാകും. യേശു പഠിപ്പിച്ച കടുകുമണിയോളം വിശ്വാസത്തെക്കുറിച്ച് വിശ്വാസം സജീവവും ഫലപുഷ്ടവുമാകുവാൻ മതബോധനത്തിലൂടെ സാധ്യമാകുന്നു. ഓർത്തഡോക്സ് സഭയുടെ വൈദിക സിമിനാരിയുടെ ആഭിമുഖ്യത്തിൽ ആരംഭിച്ച "ദിവ്യബോധനം" എന്ന അൽമായ പരിശീലന പരമ്പര ശരിയായ മതബോധനത്തിന്റെ ഭാഗമാണ്. വൈദികർക്കു വേണ്ടി മാത്രമല്ല സഭയും വൈദിക സിമിനാരിയും മറിച്ച് അവൈദികർക്കു വേണ്ട പരിശീലനം നൽകാൻ അഥവാ ബോധന പ്രക്രിയയിലേക്ക് വളർന്നിരിയ്ക്കുന്നതിനുദാഹരണമാണ്.

യേശുക്രിസ്തുവിലുള്ള വ്യക്തിപരമായ ഒരു കണ്ടുമുട്ടലാണ് വിശ്വാസം. ശമര്യക്കാരി സ്ത്രീ യേശുവുമായുള്ള കണ്ടുമുട്ടലിൽ വ്യക്തിപരമായ ഒരടുപ്പം സൃഷ്ടിച്ചെടുക്കുന്നു. യഹൂദൻ എന്ന് ചിന്തിച്ച് സംസാരിച്ച ശമര്യസ്ത്രീ, പ്രവാചകൻ എന്ന അവസ്ഥയിലേക്ക് അവളുടെ വിശ്വാസത്തെ വളർത്താനും തുടർന്ന് ജീവജലം നൽകാൻ പ്രാപ്തനായ യഥാർത്ഥ ദൈവമാണ് താൻ സംസാരിക്കുന്ന മനുഷ്യൻ എന്ന് വിശ്വസിയ്ക്കാൻ തക്കവണ്ണം ആ അടുപ്പം സാദ്ധ്യമാകുന്നു.

സക്കായിയുടെ ജീവിതത്തിലും യേശുവിനെ കാണാനുള്ള ആഗ്രഹം വിശ്വാസമായി വളർന്ന് വ്യക്തിപരമായ ഒരു ബന്ധത്തിലൂടെ പൂർണ്ണ രക്ഷപ്രാപിയ്ക്കുന്ന അവസ്ഥയിൽ എത്തിച്ചു. അറിവു പകരലാണ് മതബോധനം . യേശുവിനെ യഥാർത്ഥമായി അറിയുവാൻ തക്കവണ്ണം സക്കായിയ്ക്ക് സാധിച്ചു. ഇതുതന്നെയാണ് മതബോധന പ്രക്രിയയുടെ ലക്ഷ്യം.

**മതബോധനവും ക്രിസ്തീയ രൂപീകരണവും**

മതബോധനം വെറുമൊരു പഠനമല്ല. വ്യക്തികളായി യേശുവിലേക്ക് രൂപപ്പെടാനുള്ള പ്രക്രിയയാണ്.ക്രിസ്ത്യാനുരൂപികളാകുവാൻ മതബോധനം സാധ്യമാക്കുന്നു. സ്തേഫാനോസ് ശെമ്മാശനെ കല്ലെറിയുന്നവരുടെ വസ്ത്രം പിടിക്കുന്ന ജോലി നിർവ്വഹിച്ച ശൗൽ ക്രിസ്ത്യാനിയാകാൻ കാരണം ഓരോ കല്ലും തന്റെ ദേഹത്ത് ഏല്ക്കുമ്പോൾ ശത്രുത കൂടാതെ ശത്രുക്കൾക്കു വേണ്ടി പ്രാർത്ഥിക്കുന്ന സ്തേഫാനോസിനെ കണ്ടതു മുതലാണ് ശൗലിന് മാനസാന്തരപ്പെടുവാൻ ഇടയായത്. ക്രിസ്താനുകരണം എന്നാൽ ക്രിസ്തുവിനനുരൂപരാകുക എന്നതാണ്. പൗലോസ് ശ്ലീഹാ ലേഖനങ്ങളിൽ വ്യക്തമായി ഇത് ഓർമ്മിപ്പിക്കുന്നുണ്ട്. ഞാൻ ക്രിസ്തുവിന്റെ അനുകാരി ആകുന്ന പ്രകാരം നിങ്ങളും എന്റെ അനുകാരികൾ ആകുവാൻ ആഹ്വാനം ചെയ്യുമ്പോൾ വ്യക്തിപരമായി ഓരോരുവനിലും ക്രിസ്തു ഉളവാകുന്ന അനുഭവമാണ്. മനുഷ്യഹൃദയങ്ങളിൽ ക്രിസ്തുവിനെ ഉളവാക്കാൻ ജ്ഞാനിയായ ഒരു ശില്പിയെപ്പോലെ അദ്ധ്വാനിച്ചവനാണ് പൗലോസ് ശ്ലീഹാ. ഓരോ മിഷനറി യാത്രയിലും ദേശദേശാന്തരങ്ങൾ സഞ്ചരിച്ച് ക്രിസ്തുവിനെ മനുഷ്യഹൃദയങ്ങളിൽ സൃഷ്ടിയ്ക്കാൻ പൗലോസിന് സാധിച്ചു. യേശു കഴിഞ്ഞാൽ ക്രിസ്തീയസഭ കണ്ടിട്ടുള്ളതിൽവെച്ച് ഏറ്റവും വലിയ മതാധ്യാപകനാണ് പൗലോസ് ശ്ലീഹാ. യേശുക്രിസ്തുവിനാൽ രൂപാന്തരം പ്രാപിച്ച പൗലോസ് ശ്ലീഹാ അനേകർക്ക് രൂപാന്തരം നല്കി. മതബോധനമെന്തെന്നാൽ ക്രിസ്തീയ രൂപീകരണമാണ്. ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടിയായി, പഴയതു കഴിഞ്ഞുപോയി ഇതാ സകലവും പുതുതാകുന്നു എന്നു പറയുമ്പോൾ പൗലോസ് ശ്ലീഹാ ഉദ്ദേശിച്ചതും ക്രിസ്തീയ രൂപീകരണമാണ്. ക്രിസ്തീയ രൂപീകരണമെന്നു പറഞ്ഞാൽ ക്രിസ്താനുകരണം തന്നെയാണ്. ഇതു പ്രാപ്തമാകുന്നത് മതബോധന പ്രക്രിയകളിലൂടെയാണ്. അപ്പോസ്തോല പ്രവർത്തി 26: 28 അഗ്രിപ്പാ രാജാവ് പൗലോസിനോട് ചോദിക്കുന്നു, ഞാൻ ക്രിസ്ത്യാനിയായി തീരുവാൻ എന്നെ അല്പം കൊണ്ടു സമ്മതിപ്പിക്കുന്നവോ? പൗലോസിന്റെ മറുപടി ശ്രദ്ധേയം: നീ മാത്രമല്ല എന്റെ പ്രസംഗം കേൾക്കുന്ന എല്ലാവരും അങ്ങനെയാകണം എന്നാഗ്രഹം. ഇതാണ് ക്രിസ്തീയ രൂപീകരണ പ്രക്രിയ ഒരു വ്യക്തിയുടെ മാനുഷീകത മുഴുവൻ ദൈവ വചനത്താൽ പൂരിതമാകുമാറ് ആ വച

നത്തിന്റെ വെളിച്ചത്തിൽ ക്രിസ്തു രഹസ്യത്തെക്കുറിച്ചുള്ള അറിവ് വികസിപ്പിയ്ക്കാൻ മതബോധനം ലക്ഷ്യം വെയ്ക്കുന്നു. മതബോധനമെന്നാൽ ക്രിസ്തീയ രൂപീകരണമാണ് അഥവാ ക്രിസ്താനുകരണമാണ്.

**മതബോധനവും ആരാധനയും**

ആരാധനയും മതബോധനവും തുല്യ പ്രാധാന്യമർഹിക്കുന്നു. മനുഷ്യൻ ദൈവത്തെ ആരാധിപ്പാൻ തക്കവണ്ണം സൃഷ്ടിക്കപ്പെട്ടവനാണ്. സൃഷ്ടിയുടെ ആരംഭത്തിൽ നാം കാണുന്നത് മനുഷ്യന്റെ സന്നിധിയിലേക്ക് രാവിലെയും വൈകിട്ടും കടന്നുവരുന്ന ദൈവത്തെ. ദൈവത്തെ മുഖാമുഖം ദർശിച്ച് സംസാരിക്കുന്നതാണ് ഓർത്തഡോക്സ് ആരാധനയുടെ പ്രത്യേകത. ''ഇതാ മനുഷ്യരോടുകൂടെ ദൈവത്തിന്റെ കൂടാരം, അവൻ അവരോടുകൂടെ വസിക്കും. അവർ അവന്റെ ജനമായിരിക്കും. വെളി 21: 3 ൽ പറയുന്നത് പൗരസ്ത്യ ആരാധനയിൽ പ്രകടമാകുന്നു. ആരാധനയ്ക്കായി ജനങ്ങളെ ഒരുക്കുകയും ആരാധനയുടെ പൊരുൾ വിശ്വാസികൾക്ക് വിശദമാക്കിക്കൊടുക്കുകയും ചെയ്യുന്നത്, വിശ്വാസബോധത്തിലൂടെ അഥവാ മതബോധനത്തിലൂടെയാണ്. ഓർത്തഡോക്സ് സഭയുടെ ആരാധനയിൽ പ്രസംഗങ്ങൾക്കും ഉദ്ബോധനത്തിനും പ്രത്യേകം സ്ഥാനമുണ്ട്. ആരാധനയിലെ പ്രാർത്ഥനകൾ വിശ്വാസബോധനത്തിനുള്ള ഉപാധികളാണ്. സഭയുടെ വിശ്വാസത്തിന്റെയും വേദശാസ്ത്രത്തിന്റെയും അടിസ്ഥാനമാണ് വി. കുർബ്ബാനയിൽ ഉപയോഗിക്കുന്ന മാർ സേവേറിയോസിന്റെ മാനിസോ (നിൻമാതാവുവിശുദ്ധൻമാർ എന്നിവർ തൻ ................)യും നിഖ്യ വിശ്വാസ പ്രമാണവും ആരാധനയിൽ ക്രമമായും ഭക്തിപൂർവ്വവും സ്ഥിരമായും പങ്കെടുക്കുന്ന ഒരാൾക്ക് വിശ്വാസ സത്യങ്ങൾ പ്രത്യേകം വിശദീകരിച്ചുകൊടുക്കേണ്ട ആവശ്യമില്ല.

വേദപുസ്കതത്തിന്റെയും പിതാക്കന്മാരുടെ എഴുത്തുകളുടേയും അടിസ്ഥാനത്തിൽ പരിശുദ്ധാത്മാവിന്റെ ആളത്വം, ദിവ്യത്വം, സഭയിലും വിശ്വാസികളിലുമുള്ള പ്രവർത്തനങ്ങൾ തുടങ്ങിയവ പെന്തിക്കോസ്തി പെരുന്നാളിലെ പ്രാർത്ഥനകൾ ധ്യാനത്മകമായി വിവരിച്ചിരിക്കുന്നു. ആരാധനയിൽ കൂടിയാണ് സഭ ലോകത്തിൽ പ്രത്യക്ഷമാവുന്നത്. സഭയുടെ ദൃശ്യരൂപമാണ് ഓരോ ആരാധനാ സമൂഹവും.

ഭൗതികവൽകൃതമായ ലോകം ദൈവത്തെ പാടെ അവഗണിയ്ക്കുന്നു. അല്ലെങ്കിൽ മതപരമായ കാര്യങ്ങളിൽ ഉദാസീനത പ്രകടിപ്പിക്കുന്നു. ദൈവത്തെ നിഷേധിയ്ക്കുന്ന ഒരു ഭൗതിക സംസ്കാരത്തിൽ യേശുവിന്റെ സാക്ഷികളാകാൻ മതബോധനം സഹായിക്കുന്നു. മൂന്നാം സഹസ്രാബ്ദത്തിലേക്ക് പ്രവേശിച്ചിരിക്കുന്ന ലോകത്തിൽ "ജനതകളുടെ പ്രകാശമായി തീരുക'' എന്നതാണ് ക്രിസ്തീയ സഭയുടെ പ്രാധാന ദൗത്യം. കേവലം വൈദീകരുടെയോ , സന്യാസികളുടെയോ സൺഡേസ്കൂൾ അദ്ധ്യാപകരുടെയോ മാത്രം കടമയല്ല മതബോധനം. ലോകത്തിന്റെ ഉപ്പും വെളിച്ചവുമാകാനുള്ള ക്രിസ്തീയ വിളിയുടെ ഒരു ഭാഗമായി മതബോധനത്തെ കണക്കാക്കികൊണ്ട് മാതാപിതാക്കളും, ഗുരുജനങ്ങളും, യുവാക്കൾക്കും ബാലകർക്കും ക്രിസ്തീയ സന്ദേശം വചന വ്യാഖ്യാനതിലൂടെയും വിശ്വാസ പ്രബോധനത്തിലൂടെയും കൈമാറേണ്ടിയിരിക്കുന്നു. തലമുറ തലമുറ കൈമാറി കെടാതെ ഞങ്ങൾ സൂക്ഷിയ്ക്കും എന്ന ഓരോ സഭാ ദിനത്തിലും പാടുന്ന നമ്മൾ യഥാർത്ഥമായി ദീപശിഖ അഥവാ ദൈവീക വെളിച്ചം പകരുന്നുണ്ടോ?

## അപേക്ഷകൾ ക്ഷണിക്കുന്നു

മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്ററിൽ ത്രിവത്സര ഡിപ്ലോമാ കോഴ്സിന്റെ 17-ാം ബാച്ചിലേക്ക് അപേക്ഷകൾ ക്ഷണിക്കുന്നു. P.D.C or +2 പാസ്സായ ഓർത്തഡോക്സ് യുവാക്കൾക്കും ആശ്രമങ്ങളിലേയും കോൺവെന്റുകളിലേയും അംഗങ്ങൾക്കും അപേക്ഷിക്കാവുന്നതാണ്. പഠന കാലയളവിൽ അനുദിന ചെലവുകൾക്കുള്ള സ്റ്റൈഫെന്റും , പഠനശേഷം മിഷൻ മേഖലകളിൽ പ്രവർത്തിക്കുമ്പോൾ ആകർഷകമായ വേതനവും നൽകുന്നതാണ്. ദൈവവേല ആഗ്രഹിക്കുന്നവരും യേശുക്രിസ്തുവിന്റെ മുന്തിരിതോപ്പിൽ വിശ്വസ്തതയോടെ ശുശ്രൂഷ അനുഷ്ഠിക്കുവാൻ ആഗ്രഹിക്കുന്നവരുമായവരെ മിഷൻ സെന്ററിലേക്ക് സ്വാഗതം ചെയ്യുന്നു. അപേക്ഷാഫോറത്തിനും പ്രോസ്പെക്ടസിനുമായി 10 രൂപാ M.O., പ്രിൻസിപ്പാൾ, സെന്റ് പോൾസ് മിഷൻ സെന്റർ, മാവേലിക്കര-3, 690 103 എന്ന വിലാസത്തിൽ അയയ്ക്കണം. അപേക്ഷകൾ ഏപ്രിൽ 30-ന് മുമ്പ് ലഭിച്ചിരിക്കണം.





# മതബോധനം

ജോൺ മാത്യു

ജീവിതത്തെ ഹർഷത്തിലേക്ക് നയിക്കുന്നതിനുതകുന്ന ആദ്ധ്യാത്മീക മൂല്യങ്ങൾ വേണ്ടുവോളമുള്ള ആർഷ ഭാരത സംസ്ക്കാരത്തിൽ 'ബോധനം' എന്നത് മതപരവും, ആദ്ധ്യാത്മീകവും, സാംസ്കാരിവും, വ്യക്തിപരവുമായ അവസ്ഥാവിശേഷമാണ്.

**1) മതം: അർത്ഥവും നിർവചനവും** (Religion: Meaning and Definition)

മതം എന്ന വാക്കിന് ധർമ്മം, അഭിപ്രായം, വിശ്വാസം, സമ്മതം, സിദ്ധാന്തം, ഇഷ്ടം, അറിവ് എന്നിങ്ങനെ നിരവധി അർത്ഥങ്ങളുണ്ട്.

ആധുനിക സമൂഹത്തിൽ 'മതം' എന്ന വാക്കിന് നിരവധി നിർവചനങ്ങൾ നൽകിയിട്ടുണ്ടെങ്കിലും "ഒരു ആചാര്യന്റെ ഉപദേശങ്ങളിലോ പ്രവാചകന്റെ വാക്കുകളിലോ വിശ്വസിക്കുന്ന ജനങ്ങൾ പിൻതുടരുന്ന ആചാരം, ജീവിതക്രമം, ആരാധനാരീതി, എന്നിവയുടെ സമന്വയരൂപമാണ് മതം" – എന്ന പുരാതന നിർവചനം തന്നെയാണ് ശ്രേഷ്ഠം.

**(2) മതബോധനത്തിന്റെ പ്രസക്തി**

ഒരു രാഷ്ട്രത്തിന് പൗരധർമ്മം എത്രമാത്രം പ്രധാനപ്പെട്ടതാണോ അതുപോലെ മതത്തിന് മതബോധനം പ്രാധാന്യമർഹിക്കുന്നു. മതങ്ങൾ തമ്മിൽ വാദപ്രതിവാദങ്ങൾ നടത്താനല്ല, മനുഷ്യരാശിയുടേയും പ്രപഞ്ചത്തിന്റേയും ശാന്തിക്ക് വേണ്ടി സഹകരിക്കുവാനാണ് ആധുനിക മതപണ്ഡിതന്മാരും നേതാക്കളും ആഹ്വാനം ചെയ്യുന്നത്. അവനവന്റെ മതാനുഭവത്തിൽ ആഴ്ന്നിറങ്ങുന്നതിനോടൊപ്പം മറ്റൊരുവന്റെ മതാനുഭവത്തെ നിന്ദിക്കാതിരിക്കലും ആവശ്യമാണ്.

**3) മതബോധനവും വിശ്വാസികളും**

ഭാരതത്തിന്റെ പ്രഖ്യാപിതനയമായ മതനിരപേക്ഷതയിൽ (Secularism) മതമൈത്രിക്കും, മതസ്വാതന്ത്ര്യത്തിനും, മതപ്രചാരണത്തിനും അവകാശമുണ്ട്. എന്നാൽ മതനിന്ദയേയും മതയുദ്ധത്തേയും ഭാരതം അനുകൂലിക്കുന്നില്ല. മതന്യൂനപക്ഷങ്ങൾക്ക് രാഷ്ട്രം പ്രത്യേക കരുതൽ നൽകുന്നു. എന്നാൽ ഇന്ന് മതമൗലികവാദവും, മതവിദ്വേഷവും വർദ്ധിച്ചു വരുന്നു. വിശ്വാസികൾക്കും ഭക്തർക്കും അവരവരുടെ (സ്വന്തം) മതത്തെപ്പറ്റി ശരിയായി പഠനം നടത്താൻ സാധിക്കാത്തതാണ് ഇതിന് കാരണം. 'അനുകാരി', 'അനുയായി', 'അനുഗാമി' എന്നീ വാക്കുകളുടെ അർത്ഥം നാം ശരിയായി പഠിക്കണം. ഇന്ന് മതങ്ങൾ അംഗസംഖ്യ വർദ്ധിപ്പിക്കുന്നതിൽ ശ്രദ്ധേയരാണ്. എന്നാൽ ഇന്ന് അനുഗാമികളും, അനുകാരികളും കുറഞ്ഞു വരുന്നു. കാരണം മതബോധത്തിന്റെ അഭാവമല്ല മതബോധനത്തിലെ ദൈവീകതയുടെ അഭാവമാണ്.

**4) മതബോധനപരിശീലനം വിശ്വാസികളിൽ**

ക്രൈസ്തസഭയിൽ ഇതരമതങ്ങളെ അപേക്ഷിച്ച് മതപഠനത്തിന് ക്രമീകൃതമായ അവസരങ്ങളുണ്ട്. എന്നാൽ ഇതര മതങ്ങളെക്കുറിച്ചുള്ള പഠനത്തിന്റെ ആധികാരീകതയ്ക്ക് ആ മതങ്ങളുമായി നേരിട്ട് ബന്ധപ്പെടുന്ന പാഠപുസ്തകങ്ങൾ തന്നെ (by Same Religious Authors) ലഭ്യമാക്കേണ്ടിയിരിക്കുന്നു.

**5) മതബോധത്തിന്റെയും മതപഠനത്തിന്റെയും ആവശ്യകത**

സ്വന്തമതത്തെപ്പറ്റിയുള്ള ആഴമായ പഠനമാണ് മറ്റ് മതങ്ങളുടെ അടിസ്ഥാനവിശ്വാസം മനസ്സിലാക്കുന്നതിനും, ഉൾക്കൊള്ളുന്നതിനും നമ്മെ പര്യാപ്തമാക്കുന്നത്. സഭയുടെ അടിസ്ഥാന വിശ്വാസം വി. വേദപുസ്തകത്തിന്റെ അടിസ്ഥാനത്തിൽ പഠിക്കുന്നതിനും, കൂദാശകളുടെ സ്വീകരണം, സഭാപാരമ്പര്യങ്ങളുടെ പ്രാധാന്യം, അനുഷ്ഠാനങ്ങളുടെ പ്രസക്തി എന്നിവ ഗ്രഹിക്കുന്നതിനും മതബോധനം സഹായിക്കുന്നു. അടിസ്ഥാനപരമായി മതങ്ങൾ തമ്മിൽ നിലനിൽക്കുന്ന വ്യത്യസങ്ങൾ മനസ്സിലാക്കാൻ ആധികാരികമായ

മതപഠനം സഹായിക്കുന്നു. ആദ്യത്തേത് സ്വന്ത മതത്തെപ്പറ്റിയുള്ളതും രണ്ടാമത്തേത് ഇതരമത ങ്ങളെക്കുറിച്ചുള്ളതും ആകുന്നു.

**6) ബോധനം : ഭാരതീയ പാരമ്പര്യത്തിൽ**

ദൈവീകവും, വൈദീകവും, ദിവ്യവുമായ ബോധനം ഭാരതപാരമ്പര്യത്തിന്റെ സവിശേഷത യാണ്. ആചാര്യന്മാരിൽ നിന്നും, ഗുരുമുഖത്ത് നിന്നും ശ്രേഷ്ഠമായ രീതിയിൽ ആർജ്ജിക്കുന്ന വിദ്യയെ (ആശ്രമുഖത്ത് നിന്നും) സമൂഹത്തിന്റെ ശ്രേഷ്ഠമായ നന്മക്കായി മാത്രം ഉപയോഗിക്കുന്ന പാരമ്പര്യമാണ് നമ്മുടേത്. അഗ്നിയിൽ ദഹി ക്കാത്ത ദക്ഷിണ ആചാര്യന് സമർപ്പിച്ച് ആർജ്ജി ക്കുന്ന അറിവുകൾ അവനിൽ അഗ്നിശുദ്ധി വരുത്തി അവനെ സ്ഫുടം ചെയ്ത് ഓജസ്സും തേജസ്സുമുള്ളവനാക്കുന്നു.

**7) മതബോധനവും ചിന്താശേഷിയും**

മനുഷ്യന്റെ ബൗദ്ധീകവും, ചിന്താപരവും, തത്വചിന്താപരവും, സർഗ്ഗാത്മകപരവുമായ ശേഷികളെ വളർത്താൻ മതബോധത്തിന് സാധി ക്കുന്നു. യൂറോപ്പിൽ മതനവീകരണം ആരംഭിച്ച മാർട്ടിൻ ലൂഥറും, ഭാരതത്തിന് സ്വാതന്ത്ര്യം നേടി ത്തന്ന ഗാന്ധിജിയും, സമാധാനത്തിന്റെ നോബൽ പുരസ്ക്കാരം ഭാരതത്തിന് സമ്മാനിച്ച മദർ തെരേസയും എല്ലാം മതബോധനത്തിന്റെ ഉത്തമ ഉദാഹരണങ്ങളാണ്.

**8) മതവും കലയും**

കലകളുടെ പ്രയോഗം, പഠനം, അവത രണം എന്നിവയിലെല്ലാം മതം വലിയ പങ്ക് വഹി ക്കുന്നു. മത പശ്ചാത്തലത്തിൽ കലകൾ -കാമ കലകൾ (സുകുമാരകലകൾ) എന്നതിൽ നിന്ന് ദൈവീകതയെ പ്രദാനം ചെയ്യുന്നവയായി മാറു ന്നു.

അബോധാവസ്ഥയിൽ നിന്നും സമ്പൂർണ്ണവും, സമഗ്രവും, ശാശ്വതവുമായ സുബോധാവസ്ഥയിലേക്ക് നയിക്കപ്പെടുവാൻ 'ബോധന'വും ദിവ്യബോധവും ചേർന്നുള്ള മത പഠനത്തിലൂടെ ഇടയാകണം. വേദശാസ്ത്രപ രവും (Theological) തത്വചിന്താപരവും (Philosophical) ശാസ്ത്രീയവുമായ (Scientific) ആധി കാരിക (Authentic) പഠനമാണ് ഓർത്ത ഡോക്സ് സഭ കാഴ്ചവെയ്ക്കുന്ന 'ദിവ്യബോ ധനം' (Divyabodhanam).

6-ാം പേജിൽ നിന്നും.... *വന്നു-കണ്ടു, കെട്ടി-പൊട്ടി*

സാമൂഹ്യ അംഗീകാരവും നഷ്ടമാകുന്നു. ഇത് ഒരു Identity crisis-ന് കാരണമാകുന്നു. വിവാ ഹത്തിന്റെ പരിണിതഫലമായി ഉണ്ടാകാവുന്ന ഒറ്റ പ്പെടലും, ദുഃഖവും, പ്രയാസവും പലപ്പോഴും സങ്കടത്തിലും വിവാഹമോചനത്തിലും എത്തിച്ചേ രുന്നു. ഒറ്റനോട്ടത്തിൽ പലപ്പോഴും മിശ്രവിവാഹം പ്രോത്സാഹിപ്പിക്കപ്പെടുന്നെങ്കിലും പരിണിത ഫലം കുടുംബതകർച്ചയാണ്. ഒറ്റപ്പെട്ട ചില സംഭ വങ്ങൾ മാതൃകയായി തീർന്നെന്നു വരാം.

ഇങ്ങനെ എത്ര കാരണങ്ങൾ ചൂണ്ടിക്കാ ട്ടാനാവുമെന്നത് ഈ വിഷയത്തിന്റെ അർത്ഥവ്യാപ്തി ചൂണ്ടിക്കാട്ടുന്നു. വിവാഹമോച നവും കുടുംബതകർച്ചയും സംഭവിക്കുന്നത് അറി വില്ലായ്മ മൂലമല്ല. മറിച്ച് വിദ്യ കൂടുതൽ അഭ്യ സിക്കുന്ന കേരളത്തിലാണ് വിവാഹമോചനവും, ആത്മഹത്യയും, അസന്മാർഗീകതയും കൂടുത ലായി കണ്ടുവരുന്നത്. സാമൂഹിക-സാമ്പത്തിക -രാഷ്ട്രീയരംഗത്തുണ്ടായ ഈ അപചയത്തിന് കാരണം ദൈവാശ്രയത്തിലുള്ള സാമൂഹ്യ അടി ത്തറ തകർന്നതാണ്. വന്ന് കണ്ട് ഇഷ്ടപ്പെട്ട് കഴി ക്കുന്ന വിവാഹവും, മിശ്രവിവാഹവും, പ്രേമ വിവാഹവും ഇന്ന് 'പൊട്ട'ലിന്റെ നിഴലിലാണ്. പ രസ്പരം അംഗീകരിക്കുവാനുള്ള ധാരണയും വിട്ടുവീഴ്ചയും പരസ്പര സഹവർത്തിത്വവും കുടുംബജീവിതത്തിന് അത്യന്താപേക്ഷിതമാണ്. ദൈവം യോജിപ്പിച്ച കുടുംബജീവിതം 'പൊട്ടിച്ചു'കളയാൻ മനുഷ്യർക്കാവില്ല. "തകരുന്ന ജീവിതവും" "പതയുന്ന കുപ്പികളും" ചിലപ്പോൾ കുടുംബതകർച്ചയ്ക്ക് കാരണമാകും. കുടുംബ ജീവിതത്തിന്റെ പരിപാവനത്വം ഓരോ യുവതീ യുവാക്കളും മനസ്സിലാക്കുവാനും, ദൈവസാന്നി ദ്ധ്യത്തിൽ കുടുംബങ്ങളുടെ തിരഞ്ഞെടുക്കലും മറ്റും നടക്കുവാനും കഴിയണം. അപ്പോൾ ദൈവം അബ്രഹാമിന്റെയും, ഇസഹാക്കിന്റെയും, യാക്കോബിന്റെയും കുടുംബജീവിതത്തെ വാഴ്ത്തിയതുപോലെ അവരെയും അനുഗ്രഹി ക്കും. ഉപരിപ്ലവമായ ചിന്തകളേക്കാൾ ആഴമേറിയ ദൈവസ്നേഹത്തിൽ നിറയുവാനും സന്തോഷ ത്തോടെ ജീവിക്കുവാനും എല്ലാ കുടുംബസ്ഥ രായവർക്കും കഴിയട്ടെ എന്നു പ്രാർത്ഥിക്കുന്നു. "വന്നു-കണ്ടു-കെട്ടി-പൊട്ടി" എന്നതിനേക്കാൾ "വന്നു-കണ്ടു-കെട്ടി-ജീവിച്ചു" എന്നു സാക്ഷിക്കു വാൻ ദൈവസാന്നിദ്ധ്യബോധത്തിൽ പറയുവാൻ, എല്ലാ വിവാഹിതരായവർക്കും കഴിയട്ടെ എന്നാ ശംസിക്കുന്നു.



# കുടുംബ നമസ്കാര ക്രമങ്ങളിൽ സഭയ്ക്ക് വേണ്ടിയുള്ള മദ്ധ്യസ്ഥ പ്രാർത്ഥനയിൽ വരുത്തേണ്ട മാറ്റങ്ങളും ഹൂസോയോ പരിഷ്കാരവും

തോമസ് സഖറിയ

സഭയുടെ തലവൻ, മറ്റ് സഭാപിതാക്കന്മാർ, സ്ഥാപനങ്ങൾ ഇവർക്ക് എല്ലാവർക്കും വേണ്ടി ദൈവത്തിൽ നിന്ന് കൂടുതൽ അനുഗ്രഹവും, കൃപയും, സമാധാനവും ലഭിക്കുവാൻ കുടുംബ അംഗങ്ങൾ ഒന്നിച്ച് ഇരുന്നുള്ള കൂട്ടായ പ്രാർത്ഥന വളരെ അനുഗ്രഹപ്രദമാണ്. ഈ അടുത്തകാലത്ത് പരി: ബാവാ തിരുമേനിയും, പരി: സുന്നഹദോസും, സഭയിലെ മറ്റ് തിരുമേനിമാരും സഭയ്ക്ക് വേണ്ടി പ്രത്യേക സമയമെടുത്ത് എല്ലാവരും പ്രാർത്ഥിക്കണമെന്നും എല്ലാ വർഷവും സെപ്റ്റംബർ മാസം ആദ്യം പ്രത്യേകമായി സഭയ്ക്ക് വേണ്ടി പ്രാർത്ഥിക്കണമെന്നുള്ള കല്പന ഇറക്കി താല്പര്യം കാണിച്ചതിൽ ജനങ്ങൾക്ക് വലിയ സന്തോഷമുണ്ട്. ഇപ്പോൾ ഉപയോഗിക്കുന്ന കുടുംബ പ്രഭാത-സന്ധ്യാ നമസ്ക്കാര ക്രമങ്ങളിൽ സഭയ്ക്ക് വേണ്ടിയോ സഭാപിതാക്കന്മാർക്ക് വേണ്ടിയോ പ്രത്യേക പ്രാർത്ഥന നമസ്ക്കാരക്രമത്തിന്റെ അവസാനഭാഗത്ത് പോലും ചേർക്കാത്തതിൽ കുടുംബ ആരാധനയിൽ സാധാരണ ആരും തന്നെ സഭയ്ക്കു വേണ്ടിയുള്ള പ്രാർത്ഥന ചൊല്ലാറില്ല. എന്നാൽ പാമ്പാക്കുട നമസ്ക്കാര ക്രമത്തിൽ സഭയ്ക്ക് വേണ്ടിയുള്ള പ്രാർത്ഥന തലക്കെട്ടിൽ ഉണ്ടെന്ന് മാത്രം. ഈ ക്രമം സാധാരണ കുടുംബങ്ങളിൽ ആരും ഉപയോഗിക്കാറില്ല. കുടുംബത്തിൽ എല്ലാവരും ഒന്നിച്ച് സഭയ്ക്കു വേണ്ടി പ്രത്യേകം പ്രാർത്ഥിക്കുന്നത് നല്ലത് തന്നെ. ഒന്ന്-രണ്ട് നിർദ്ദേശവും ഉദാഹരണവും താഴെ ചേർക്കുന്നു. കത്തോലിക്കാ-മർത്തോമ്മ സഭകളിൽ അവരുടെ കുടുംബ പ്രാർത്ഥനാ ക്രമങ്ങളുടെ ഒടുവിൽ അവരുടെ സഭയേയും, സഭയിലെ മേലദ്ധ്യക്ഷന്മാരെയും, സ്ഥാപനങ്ങളേയും ഓർത്ത് ദിവസവും പ്രാർത്ഥിക്കുവാൻ അവരുടെ പ്രാർത്ഥനക്രമത്തിൽ ചേർത്തിട്ടുണ്ട്. അവർ അപ്രകാരം ചെയ്യുന്നതായും കാണുന്നു. നമുക്ക് അത് സ്വീകാര്യമോ. പരി: സുന്നഹദോസും പിതാക്കന്മാരും ഇതിനെപ്പറ്റി ചിന്തിക്കുന്നത് നല്ലതാണെന്ന് ഈ ലേഖകന് തോന്നുന്നു. രണ്ടാമത്തെ നിർദ്ദേശം- സഭാ കേന്ദ്രത്തിന്റെ ചുമതലയിൽ കുടുംബ പ്രാർത്ഥന എന്ന നമസ്ക്കാരം പഴയതിന്റെകൂടെ ഈ വിഷയംകൂടി ചേർത്ത് (യാമ പ്രാർത്ഥനയുംകൂടി ചേർത്താൽ നന്ന്) പുസ്തകം തയ്യാറാക്കി ഭദ്രാസനം വഴി ഇടവക ജനങ്ങളിൽ എത്തിച്ച് പ്രായോഗികമാക്കുവാൻ ശ്രമിക്കുന്നത് നല്ലത്. ഇപ്രകാരം നടപ്പിലാക്കിയാൽ ജനങ്ങളുടെ കുടുംബ പ്രാർത്ഥനകളിൽ ദിവസവും സഭയെ ഓർത്ത് പ്രാർത്ഥിക്കുവാനുള്ള ഒരു ചിന്താശീലം കാലക്രമത്തിലെങ്കിലും ഉണ്ടാകാം.

രണ്ടാമത്തെ വിഷയം വി. കുർബ്ബാനയിലെ മദ്ധ്യസ്ഥ പ്രാർത്ഥയെപ്പറ്റിയാണല്ലൊ- ഇപ്പോൾ ഏറെ വർഷങ്ങളിലായി വി. കുർബാനയുടെ അവസാന ആശീർവാദത്തിന് ശേഷം മദ്ധ്യസ്ഥ പ്രാർത്ഥന നടത്തുന്നതായി കണ്ടു വരുന്നു. വി. കുർബ്ബാനയും അത് അനുഭവിച്ചതിന് ശേഷം ഓരോ വിഷയമെടുത്ത് പ്രാർത്ഥിക്കുന്നത് സഭയുടെ വിശ്വാസത്തിന് വിപരീതമല്ലേ എന്ന് തോന്നുന്നു. താഴെപ്പറയുന്ന പ്രകാരമായാൽകൊള്ളാം.-

പ്രഭാത നമസ്ക്കാരം കഴിഞ്ഞ് (വായനക്കാരൻ പഴയ നിയമം വായിക്കുന്നതിന് മുൻപോ മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്ക് സമയം കണ്ടത്താം)

രണ്ടാമത് വി. കുർബ്ബാനയിൽ വിശ്വാസ പ്രമാണം ചൊല്ലിതീർന്ന ശേഷം മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്ക് സമയം കണ്ടെത്താം. അതിനെപ്പറ്റി അൽപമായിട്ട് വിശദീകരിക്കാം. പട്ടക്കാരൻ ത്രോണോസ് മുത്തി മുട്ടുകുത്തി പ്രാർത്ഥിയ്ക്കുന്നത് സഭ, മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്ക് വേർതിരിച്ച് വെച്ചിരിക്കുന്ന ഭാഗമാണല്ലോ. ഈ മൗനപ്രാർത്ഥനയ്ക്ക് പക

രമായ് ഇപ്പോൾ കുർബ്ബാനയ്ക്കവസാനം നടത്തുന്ന മദ്ധ്യസ്ഥ പ്രാർത്ഥന സഭയ്ക്ക് വേണ്ടി/പിതാക്കന്മാർ/രോഗികൾ/ മറ്റ് ആവശ്യക്കാർക്കായ് എടുത്ത് പറഞ്ഞ് പ്രാർത്ഥിക്കുക. ഇപ്പോൾ മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്ക് എടുക്കുന്ന സമയത്തിന്റെകൂടെ കഷ്ടിച്ച് 10 മിനിട്ട് സമയം കൂടിയെടുത്താൽ വളരെ അനുഗ്രഹപ്രദവും ഭംഗിയും ആക്കാം- ഇതര അപ്പോസ്തോലിക സഭകൾ മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്ക് മുൻതൂക്കം കൊടുക്കുന്ന ഈകാലയളവിൽ വി. കുർബ്ബാനയുടെ ആദ്യഭാഗത്തോ, മധ്യഭാഗത്തോ ആയാൽ കൊള്ളാം- ആദിമനൂറ്റാണ്ടിലെ ആളുകളുടെ മനോഭാവവും, ആശയവുമെല്ലാ ഈ നൂറ്റാണ്ടിലെ സഭാമക്കൾക്കും ഉണ്ടാകേണ്ടതല്ലേ.

എബ്രാ-1 ൽ പറയുന്ന പ്രകാരം ദൈവം പണ്ട് ഭാഗം ഭാഗമായി- അന്ത്യകാലത്ത് പുത്രൻ മുഖാന്തരം നമ്മോട് അരുളിച്ചെയ്തിരിക്കുന്നു. നമ്മുടെ സഭയുടെ കാതലായ വിശ്വാസത്തിനും, പാരമ്പര്യത്തിനും ഒരു കോട്ടവും വരാതെ കുർബ്ബാനയുടെ ആരംഭത്തിലോ മദ്ധ്യത്തിലോ ഉൾപ്പെടുത്തണമെന്ന് സാരം- ലോകത്തിലുള്ള ഇതര അപ്പോസ്തോല സഭകളുമായി താരതമ്യപഠനം നടത്തിയാൽ നമ്മുടെ കുർബ്ബാന ആരാധന മനുഷ്യ ഹൃദയങ്ങളെ സ്പർശിയ്ക്കുന്നതും അനുതാപം ഉളവാക്കുന്നതുമാണ്. ഇപ്രകാരം ചെറിയ കാര്യങ്ങൾകൂടി ഉൾപ്പെടുത്തിയാൽ ഇതര സഭകളിൽ നിന്നും, മറ്റ് ജാതികളിൽ നിന്നും അനേകരെ നമ്മളുടെ സഭയിലേക്ക് ആകർഷിക്കുവാൻ കഴിയും. ചുരുക്കത്തിൽ പറഞ്ഞാൽ 21-ാം നൂറ്റാണ്ടിനെ ലക്ഷ്യമാക്കിയുള്ള ആചാര അനുഷ്ഠാനങ്ങൾക്ക് ഒരു നൂതന പരിഷ്ക്കാരം ആവശ്യമാണെന്ന് ഈ ലേഖകന് തോന്നുന്നു. ഈ ആശയത്തിന് എന്തെങ്കിലും തെറ്റുണ്ടെങ്കിൽ ക്ഷമിയ്ക്കണമെ. വി. കുർബ്ബാനയിലെ മദ്ധ്യസ്ഥ പ്രാർത്ഥനയെപ്പറ്റി സൂചിപ്പിച്ചതുപോലെ ഒരു കാര്യം കൂടി ഓർമ്മയിൽ വരുന്നു. വി. കുർബ്ബാനയിൽ 1-ാം തുബ്ദേനിൽ ജീവിച്ചിരിക്കുന്ന പിതാക്കന്മാർക്കു വേണ്ടി പ്രാർത്ഥിക്കുന്ന ഭാഗമാണല്ലോ- അതിൽ ഇടവക മെത്രാന്മാരെ പേരു പറഞ്ഞ് പ്രാർത്ഥിയ്ക്കുന്നുണ്ട്. എന്നാൽ സഭയുടെ തലവനായ പരി. ബാവ തിരുമേനിയുടെ പേരു പറഞ്ഞ് പ്രാർത്ഥിയ്ക്കുന്നില്ല. ഇടവക മെത്രാപ്പോലീത്തായുടെ പേരു പറഞ്ഞ് പ്രാർത്ഥിക്കുന്നതുപോലെ പരി. ബാവായുടെ (അതത് കാലത്തെ) ബാവായുടെ പേര് പറഞ്ഞ് പ്രാർത്ഥിക്കുന്നത് നല്ലതല്ലേ.

അടുത്തതായി ഹൂസോയോ കുമ്പസാരത്തിന്റെ ഒരു ഭാഗമാണ് സംശയമില്ല. എന്നാൽ ഹൂസോയോ പ്രാപിയ്ക്കുന്നതിന് സഭ ചില നിബന്ധനകൾ കല്പിച്ചിട്ടുണ്ട്. നിബന്ധനകൾ അത്രകണ്ട് പാലിക്കുന്നില്ലായെന്ന് സാരം. ഇതിനെപ്പറ്റി ഈ ലേഖകന്റെ അഭിപ്രായം താഴെകൊടുക്കുന്നു.

സഭ കല്പിക്കുന്ന വ്യവസ്ഥകൾ അനുസരിച്ച് ഒരുക്കത്തോട് വരുന്നവരായ ജനങ്ങളെ കുർബ്ബാനയുടെ അവസാന ഭാഗമായ ആശിർവാദത്തിന് ശേഷം (മുൻപ് വി. കുർബ്ബാന കൊടുക്കുന്നത് അവസാനം ആയിരുന്നല്ലോ) കുർബ്ബാന അനുഭവിക്കുവാൻ വരുന്നവരെ നിരനിരയായി നിറുത്തി (കഴിഞ്ഞ കുമ്പസാരത്തിന് ശേഷം/ കുർബ്ബാന അനുഭവത്തിന് ശേഷം) എന്തെങ്കിലും തെറ്റ് വന്നിട്ടുണ്ടെങ്കിൽ (വൈദികൻ കുമ്പസാരവ്യവസ്ഥകൾ അല്പമായി പറയണം) ജനങ്ങൾ മൗനമായി കേട്ട് ഹൃദയത്തിൽ ഒരു തീരുമാനം എടുത്തിന് ശേഷം വൈദീകൻ അവരെ ആശീർവദിച്ച് കുർബ്ബാന കൊടുക്കുന്നു. ഇപ്രകാരം കുർബ്ബാന അനുഭവം നടത്തുന്നത് ഇപ്പോൾ നടക്കുന്ന ഹൂസോയോ പ്രാപിയ്ക്കുന്ന രീതിയെക്കാൾ മെച്ചമല്ലേ എന്ന് തോന്നുന്നു. ഒരു വൈദികന് 30-50 വരെയുള്ള ആളുകളെ ഒരുമിച്ച് നിരനിരയായി നിറുത്തി 8-10 മിനിറ്റ് കൊണ്ട് ഈ ക്രമം സുഖമായി നടപ്പിലാക്കുവാൻ കഴിയും. സഭ മുൻപ് കല്പിച്ചിട്ടുള്ള കുമ്പസാരത്തിന് ഒരു മാറ്റവും വരുത്തേണ്ട. തുടരാം. ഈ അഭിപ്രായത്തിൽ എന്തെങ്കിലും തെറ്റ് ഉണ്ടെങ്കിൽ ദയവു ചെയ്ത് ക്ഷമിക്കണമെ.

■





ബാലപത്രിക

# ചിന്തയും പ്രവൃത്തിയും

**ആനി ജേക്കബ് ചാരുനിൽക്കുന്നതിൽ**

സ്നേഹമുള്ള കൂട്ടുകാരെ,

ഒന്നാമതു, പിന്നാലെ പ്രവൃത്തി; ഇങ്ങനെയൊരു പ്രമാണമുണ്ട്. നമ്മുടെ ചിന്തയും പ്രവർത്തിയും തമ്മിൽ വലിയ ബന്ധമുണ്ട്. ചിന്തയിൽ നിന്നുയരുന്ന ഉത്തേജനം പ്രവർത്തനത്തിനുള്ള ഇന്ധനം പകരുന്നു. കർമ്മനിരതമായ മനസ്സ് നമ്മെ പ്രവർത്തനതൽപരരാക്കുന്നു. ചിലപ്പോൾ ഉപബോധമനസ്സിലെ വ്യാപാരം നമ്മുടെ പ്രവർത്തനത്തിനു പ്രേരകമായിത്തീരുന്നുമുണ്ട്. ഈ സത്യം വെളിപ്പെടുത്തുവാൻ ഉപകരിക്കുന്ന ഒരു കഥ ശ്രദ്ധിക്കൂ!

അടുത്തിരിക്കുന്ന രണ്ടു ഭരണികളിൽ തൈരു സൂക്ഷിച്ചിരുന്നു. ആ ഭരണികൾക്കുള്ളിൽ ഓരോ തവളകൾ ചാടാൻ ഇടയായി. ഒന്നാമത്തെ തവള വിചാരിച്ചു ഇതാ എന്റെ അന്ത്യം അടുത്തു. തണുപ്പു വർദ്ധിച്ചുവരുന്നു. പുറത്തേക്കുചാടുവാൻ വിചാരിച്ചാലും കഴിയില്ല. ഇതെന്റെ വിധിയാണ്. അതു മാറ്റിമറിയ്ക്കാൻ ആർക്കും സാദ്ധ്യമല്ലല്ലോ? ഈ ദുസ്ഥിതിയിൽ ഞാൻ നശിച്ചുപോകും. വിധിയെ പഴിച്ച തവളെ അവിടെത്തന്നെ കിടന്ന് ചത്തുപോയി.

രണ്ടാമത്തെ തവള ചിന്തിച്ചതു നേരെ മറിച്ചാണ്. ഇവിടെ കിടന്നാൽ ചത്തുപോകുവാൻ സാദ്ധ്യതയുണ്ട്. എങ്കിലും ഒന്നു ശ്രമിച്ചുനോക്കാം. ഒരു പക്ഷേ പുറത്തുകടക്കുവാൻ കഴിഞ്ഞാൽ വലിയ കാര്യമാണല്ലോ? ആ തവള തൈരിൽ കാലുകളിട്ടു നിരന്തരം ഇളക്കി ചാടിക്കൊണ്ടിരുന്നു. കുറെ സമയംകൊണ്ട് തൈരു നന്നായി ഇളകി. വെണ്ണ ഉറഞ്ഞുകൂടി. തവള പിന്നെയും ചലിച്ചു കൊണ്ടിരുന്നു. പന്തുപോലെ ഉരുണ്ടുകൂടിയ വെണ്ണയിൽ ചവിട്ടി തവള അവസാനം പുറത്തേക്കുചാടി.

ഈ കഥ രണ്ടുതരം മനുഷ്യസ്വഭാവത്തെയാണ് അവതരിപ്പിക്കുന്നത്. ഒരു കൂട്ടർ തങ്ങളുടെ അപകർഷതാ ബോധംകൊണ്ട് നിഷ്ക്രിയരായി തീരുന്നു. ഇല്ലാത്ത തടസ്സങ്ങളെപ്പറ്റി ചിന്തിച്ച് മുൻവിധിയോടെ പ്രവർത്തിക്കുന്നു.

രണ്ടാമത്തെ കൂട്ടർ പ്രതിബന്ധങ്ങളെ യാഥാർത്ഥ്യബോധത്തോടെ നേരിട്ട് അവയ്ക്ക് പോംവഴികൾ കണ്ടെത്തി ശുഭാപ്തിവിശ്വാസത്തോടെ കർമ്മോത്സുകരാകുന്നു. പരാജയങ്ങൾ വരുമ്പോൾ കൂടുതൽ കരുതലും സൂക്ഷ്മതയും പാലിച്ച് കഠിനമായി പ്രയത്നിക്കുവാൻ അവർ പ്രേരിതരാകുന്നു.

പുതിയ മേഖലകൾ വെട്ടിപ്പിടിക്കുവാനും അവിടെ ആധിപത്യം നേടുവാനും മനുഷ്യനു കഴിയുന്നത് മനസ്സിന്റെ തീഷ്ണമായ വ്യാപാരത്താലാണ്. ആഴങ്ങളിലേക്ക് ഊളിയിടുവാനും ബഹിരാകാശത്തിൽ കൂടി ഗോളാന്തര യാത്ര നടത്തുവാനും മനുഷ്യനെ പ്രാപ്തനാക്കുന്നത് പ്രവർത്തന നിരതമായ അവന്റെ മനസ്സാണ്.

ജീവിതത്തിൽ പരാജയങ്ങൾ ഉണ്ടാകാം. ധനനഷ്ടം സംഭവിക്കാം. പല തടസ്സങ്ങളും ഉണ്ടാകാം. എന്നാൽ കർമ്മവീര്യവും ശുഭപ്രതീക്ഷയുമുള്ള ഒരു മനസ്സിനെ മരവിപ്പിക്കുവാൻ അവ ശക്തമല്ല. എന്നാൽ അപകർഷതാബോധം പിടപെട്ടാൽ മനസ് കർമ വിഹീനമാകും.

കൂട്ടുകാരെ,

അതുകൊണ്ട് നമ്മുടെ മനസ് ശുഭചിന്തകൊണ്ടും ദൈവത്താൽ ഞാൻ മതിൽ ചാടിക്കടക്കും എന്നു പ്രഖ്യാപിച്ച ധീരനായ ദാവീദിനെ മാതൃകയാക്കിക്കൊണ്ടും പ്രവർത്തനനിരതമാക്കാൻ ശ്രമിക്കാം. നല്ല ചിന്തകളിൽ നിന്നും നല്ല പ്രവർത്തികൾ ഉയരുന്നു. മനസ്സു പ്രബുദ്ധമെങ്കിൽ ശരീരവും കർമ നിരതമാകും.

നിങ്ങളുടെ ചിന്തയും പ്രവർത്തിയും ദൈവത്താൽ ഏകോപിപ്പിക്കുക. നിശ്ചയമായും വിജയം നിങ്ങൾക്കുണ്ടാകും.

ദൈവം അനുഗ്രഹിക്കട്ടെ!

സ്നേഹത്തോടെ,

**ആനിച്ചേച്ചി.**

## ദശാംശ പദ്ധതി

### മാർച്ച് മാസം അംഗങ്ങളായവർ

**മാന്തളിർ സെന്റ് തോമസ് 27.03.2011**
1027ശ്രീ. തോമസ് വർഗ്ഗീസ്, മേട്ടുപ്പറമ്പിൽ,1028ശ്രീ. കെ. സി. വർഗ്ഗീസ്, ഒറ്റപ്ലാവിൽ,1029ശ്രീ. സണ്ണി ജോസഫ്, സണ്ണി ഭവൻ,1030ശ്രീ. അച്ചൻകുഞ്ഞ് , തുണ്ടിൽ,1031ശ്രീമതി തങ്കമ്മ ബേബി, ബെന്നി ഭവൻ,1032ശ്രീമതി തങ്കമ്മ ജോർജ്ജ്, തേവക്കാട്ടിനാൽ,1033ശ്രീ. ജോർജ്ജ് തോമസ്, മോടിയിൽ തെക്കേതിൽ1034ശ്രീ. ജോൺ സാമുവേൽ, കോയിപ്പുറത്ത്,1035ശ്രീ. പി. ഒ. മാത്യു, പിച്ചനാട്ട്,1036ശ്രീ. ചിന്നമ്മ ചാക്കോ, വിളയിൽ തെക്കേതിൽ,1037ശ്രീ.കെ. സി. തോമസ്, കൈപ്പിലയിൽ,1038ശ്രീമതി സാറാമ്മ സാമുവേൽ, വലിയകാലായിൽ,1039ശ്രീ. രാജു കെ., വടക്കേതലയ്ക്കൽ,1040ശ്രീ. കെ. ജോൺ, ഇളയശ്ശേരിൽ പീസ് കോട്ടേജ്,1041ശ്രീ. എം. റ്റി. ജോൺ, കളീക്കൽ,1042ശ്രീ. കെ.കെ. ജോൺ, കാരിത്താനത്തു കിഴക്കേതിൽ,1043ശ്രീ. പി. വി. സാമുവേൽ, മണ്ണിൽ,1044ശ്രീ. വി. വൈ. തോമസ്, വാലുപറമ്പിൽ1045ശ്രീ. എം. വി. ജോർജ്ജ്, കൊച്ചുതുണ്ടത്തിൽ,1046ശ്രീ. കെ. റ്റി. ഈപ്പൻ, കാഞ്ഞിരം നിൽക്കുന്നതിൽ,1047ശ്രീമതി അമ്മിണി ചാക്കോ, തോപ്പിൽ കിഴക്കേതിൽ,1048ശ്രീ. ജീസ്സസ്സ് വർഗ്ഗീസ്, ജെസ്സി നിലയം,1049ശ്രീ. കെ. കെ. വർഗ്ഗീസ്, പുത്തൻവീട്ടിൽ പടിഞ്ഞാറേതിൽ,1050ശ്രീ. പി. ജി. വർഗ്ഗീസ്, പോനോലത്ത്,1051ശ്രീ. ഫിലിപ്പ് വർഗ്ഗീസ്, നെടികാലായിൽ പുത്തൻവീട്,1052ശ്രീ. പി. റ്റി. ജോസഫ്, പുതുപ്പറമ്പിൽ,1053ശ്രീ. റ്റി. എം. സാമുവേൽ, തെക്കേക്കുറുമ്പിലേത്ത്,1054ശ്രീ. ജോൺ വർഗ്ഗീസ്, ജെറിൻ വില്ല,1055ശ്രീ. വർഗ്ഗീസ് ഉമ്മൻ, പെരുപ്രേത്ത് വിളയിൽ പുത്തൻവീട്,1056ശ്രീ. തോമസ് സ്റ്റീഫൻ, പുതുപ്പറമ്പിൽ പുത്തൻവീട്,1057ശ്രീമതി സാറാമ്മ വർഗ്ഗീസ്, ഇളയശ്ശേരിൽ,1058ശ്രീ. ജോർജ്ജ് മാത്യു, കൊറ്റനാട്ടേത്ത് കോട്ടേജ്,1059ശ്രീ. മോഹൻ ജേക്കബ്, വെറുങ്ങൽ,1060ശ്രീ. മാത്യു വർഗ്ഗീസ്, മനോജ് ഭവൻ,1061ശ്രീ. കെ. പി. ജോൺ, കൊറ്റിനാട്ടേത്ത്,1062ശ്രീ. പി. ഒ. ജോർജ്ജ്, മോടിയിൽ1063ശ്രീ. പി. എം. ഡാനിയേൽ, മണ്ണിൽ പുത്തൻപുര,1064ശ്രീ. മത്തായി കെ. വി., കക്കുന്നിൽ പടിഞ്ഞാറ്റേതിൽ,1065ശ്രീ. ഗീവർഗ്ഗീസ് ജോൺ, ബോണി വില്ല,1066ശ്രീ. മാത്യു ജോർജ്ജ്, കോയിക്കലേത്ത്1067ശ്രീ. പി. ഡി. ജോസഫ്, പുതുപ്പറമ്പിൽ,1068ശ്രീ. എം. എം. തമ്പി, പാണ്ടിശ്ശേരിൽ ഉഷസ്സ്1069ശ്രീ. സ്ക്കറിയാ പി. ഡി., സാജൻ വില്ല,1070ശ്രീ. കെ. ജി. സാമുവേൽ, മണ്ണൂർ വടക്കേതിൽ,1071ശ്രീ. പി. വർഗ്ഗീസ്, പടിഞ്ഞാറേപ്പീടികയിൽ ഗ്രീൻ ലാന്റ്,1072ശ്രീ. വി. എസ്. വർഗ്ഗീസ്, കൈതക്കാട്ട്,1073ശ്രീമതി മോളി, തുണ്ടത്തിൽ,1074ശ്രീ. റ്റി. കെ. ജോൺ, തയ്യിൽ പടിഞ്ഞാറ്റേതിൽ,1075ശ്രീ. എ. എം. ജോയ്, മാന്തളിർ,1076ശ്രീ. തോമസ്, മണ്ണാറക്കൂട്ട് ,1077ശ്രീ. ഇ. മത്തായി, ഗ്രേസ് കോട്ടേജ്1078ശ്രീ. പി. എം. ചാക്കോ, തോട്ടാനിക്കുഴിയിൽ,1079ശ്രീമതി മറിയാമ്മ ജോർജ്ജ്, വലിയചാമക്കണ്ടത്തിൽ,1080ശ്രീമതി ഷൈലാ രാജൻ, കിഴക്കേകുറ്റിയിൽ ജിജോ ഭവൻ,1081ശ്രീ. സി. എസ്. വർഗ്ഗീസ്, വിപിൻ വില്ല,1082ശ്രീ. സി. കെ. ചാക്കോ, തറയിൽ കിഴക്കേക്കര,1083ശ്രീ. സി. എസ്. ജോർജ്ജ്, കണ്ടംപള്ളി,1084ശ്രീ. പി. കെ. നൈനാൻ, മിനി ഭവൻ,1085ശ്രീ തോമസ് തങ്കച്ചൻ, പെരുവിള കിഴക്കേതിൽ1086ശ്രീ. മാത്തച്ചൻ, നെടുകാലായിൽ,1087ശ്രീ. എ. വി. ചെറിയാൻ,1088ശ്രീ. പി. റ്റി. ഉമ്മൻ,,1089ശ്രീ. തോമസ്,1090ശ്രീ. വില്ലിസ് ജോയ്സ്

## ദിവ്യബോധനം

P.O.C.E, D.O.C.E ദിവ്യബോധന കോഴ്സുകൾക്ക് ചേർന്നു പഠനം നടത്തേതായ വിദ്യാർത്ഥികൾ ഏപ്രിൽ മാസത്തിൽ തന്നെ അപേക്ഷകൾ പൂരിപ്പിച്ചുകൊടുത്ത് പേര് രജിസ്റ്റർ ചെയ്യുകയും മേയ് മാസം തുടക്കത്തിൽ തന്നെ പഠനം ആരംഭിക്കുകയും ചെയ്യേണ്ടതാണ്. പാഠപുസ്തകങ്ങൾ നേരത്തേ തന്നെ വാങ്ങുകയും ഓരോ പഠന വിഷയത്തിന്റേയും 2–ാം മാസം 2–ാം ശനിയാഴ്ച രാവിലെ 10 മണിക്ക് പ്രസ്തുത പഠന വിഷയം സംബന്ധിച്ച സെമിനാറുകൾ ബഥേൽ അരമനയിൽ സംഘടിപ്പിക്കുന്നതുമാണ്.

അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്താ തിരുമേനിയുടെ ദിവ്യബോധനം സംബന്ധിച്ച കല്പനയിൽ അറിയിച്ചിരിക്കുന്ന പ്രകാരം പഠിതാക്കൾക്ക് ഇടവകകളിൽ പ്രോത്സാഹനം കൊടുക്കുവാൻ തക്കവണ്ണം ഇടവക ബഡ്ജറ്റ് തയ്യാറാക്കുമ്പോൾ ''ദിവ്യബോധനം" എന്ന ചിലവിനം കൂടി ചേർക്കുവാൻ ബന്ധപ്പെട്ട കമ്മറ്റി അംഗങ്ങൾ ശ്രദ്ധിക്കുകയും ചെയ്യുമല്ലോ. കൂടുതൽ വിവരങ്ങൾക്ക് ദിവ്യബോധനം ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. സഖറിയാ പനയ്ക്കാമറ്റം (9447595593), ഡയറക്ടർ ശ്രീ. പി.പി. ഉമ്മൻ (9447616778) എന്നിവരെ ബന്ധപ്പെടേണ്ടതാണ്.

## ദൈവവിളിസംഘം

ചെങ്ങന്നൂർ: ചെങ്ങന്നൂർ ഭദ്രാസനത്തിലെ ദൈവവിളി സംഘത്തിന്റെ 9–മത് യോഗം 08/05/2011 (ഞായറാഴ്ച) 2.30 p. m. ന് ബഥേൽ അരമനയിൽ വച്ച് കൂടുന്നതാണ്. യോഗത്തിൽ സംബന്ധിക്കുവാൻ ആഗ്രഹിക്കുന്ന യുവാക്കന്മാരും/സ്ക്കൂൾ/ സണ്ടേസ്ക്കൂൾ തലങ്ങളിൽ 8–ാം ക്ലാസ്സ് മുതൽ പഠിക്കുന്നവരുമായ വിദ്യാർത്ഥികൾക്ക് പങ്കെടുക്കാവുന്നതാണ്. സഭാപാരമ്പര്യം, വിശ്വാസം, വേദപുസ്തക പഠനം, ആരാധനാ ഗീതങ്ങൾ, സുറിയാനി പഠനം എന്നിവ ഉണ്ടായിരിക്കുന്നതാണ്. ഭദ്രാസനത്തിൽ നിന്നും വൈദീകരാകുവാൻ ആഗ്രഹിക്കുന്നവർക്ക് ഈ ക്ലാസ്സുകൾ പ്രയോജനപ്പെടുത്താവുന്നതാണ്. ഉല്പ്പത്തി 40–50 വരെയുള്ള അദ്ധ്യായങ്ങളെ ആസ്പദമാക്കി ക്വിസ്മത്സരം ഉണ്ടായിരിക്കുന്നതാണ്. കൂടുതൽ വിവരങ്ങൾക്ക് :- ജോജി ജയിംസ് ജോർജ്ജ് (9947120281)



# സണ്ടേസ്കൂൾ വാർത്തകൾ

സൺഡേ സ്കൂൾ പ്രവർത്തകരേ,

പരിശുദ്ധ വലിയനോമ്പിന്റെ പകുതി നമ്മേ പിന്നിട്ടിരിക്കുന്നു. നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവത്തെ സ്മരിച്ചുകൊണ്ട് ഓരോരുത്തരും പങ്കാളിയായി തീരുകയും വിശുദ്ധ നോമ്പിൽകൂടി പിതാക്കന്മാരുടെ ജീവിതത്തെ അനുധാവനം ചെയ്യുവാനും അതിൽകൂടി ഉയിർപ്പിന്റെ അനുഭവത്തിലേക്ക് ആയിത്തീരുവാനും ഇടയാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

ഈ വർഷത്തെ O.V.B.S ക്ലാസ്സുകൾ ഓരോ ഇടവകയിലും 40-ാം വെള്ളിയാഴ്ചയ്ക്കു മുമ്പ് തീരത്തക്കവണ്ണം ക്രമീകരിക്കുകയാണ്. ചില യൂണിറ്റുകൾ വലിയ നോമ്പു കഴിഞ്ഞു മാത്രമേ തുടക്കം കുറിയ്ക്കുന്നുള്ളു. വലിയ നോമ്പിലെ ഉച്ചനമസ്ക്കാരത്തിന്റെ നിഷ്ഠകൾ കുഞ്ഞുങ്ങൾക്ക് നേരിൽ കാണുവാനും മനസ്സിലാക്കുവാനും അനുഭവമാക്കുവാനും കഴിഞ്ഞു എന്നതു ശ്രേഷ്ഠകരമായ വസ്തുതയാണ്. മുൻ വർഷത്തേക്കാൾ കുട്ടികൾ ഈ വർഷം കൂടുതൽ പഠിക്കുന്നതിനായി വന്നു എന്നത് എടുത്തു പറയാവുന്ന ഒന്നാണ്.

O.V.B.S ഗാനപരിശീലനം ചെങ്ങന്നൂർ ബഥേൽ അരമനയിൽ വച്ച് ബഹു. വൈസ് പ്രസിഡന്റ് ഫാ. കുര്യൻ ജോസഫ് ഉത്ഘാടനം ചെയ്തു. ബഹു. കെ.ഒ. തോമസ് അച്ചന്റെ നേതൃത്വത്തിൽ കേന്ദ്രത്തിൽ നിന്നും ഗാനപരിശീലനം നേടിയ മാസ്റ്റർ ലിജോ പുത്തൻകാവ്, പോൾസൺ പുത്തൻകാവ്, കുമാരി റോസ്‌ലിൻ അനി ദാനിയേൽ വെൺമണി എന്നിവർ ഭദ്രാസനത്തിൽ ഗാനപരിശീലനത്തിന് നേതൃത്വം നൽകി. വിവിധ ഇടവകകളിൽ നിന്നും 82-ൽ അദ്ധ്യാപകർ പരിശീലനത്തിൽ പങ്കെടുക്കുകയുണ്ടായി. ഏവരേയും അനുമോദിക്കുന്നു.

ഈ വർഷത്തെ O.V.B.S ചിന്താവിഷയം "നമുക്ക് മാതാപിതാക്കളെ അനുസരിക്കാം" എഫേ. 6:1 എന്നുള്ളതായിരുന്നു. കാലഘട്ടത്തിനനുസൃതമായി തെരഞ്ഞെടുത്ത വിഷയം എത്ര മാത്രം ഓരോരുത്തരുടേയും ജീവിതത്തിന്റെ ഹൃദയപലകയിൽ പതിയപ്പെട്ടു എന്നത് വ്യക്തികൾ ചിന്തിക്കേണ്ടതാണ്.

**ജി. വർഗീസ് കാവുംപുറം**
(സണ്ടേസ്ക്കൂൾ ഡയറക്ടർ)



# ഭദ്രാസന വാർത്തകൾ

ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ ഭദ്രാസന സെക്രട്ടറിയായി കഴിഞ്ഞ 4 വർഷക്കാലം സേവനം അനുഷ്ഠിക്കുന്നതിന് കൃപനൽകിയ ദൈവത്തെ നന്ദിപൂർവ്വം സ്മരിക്കുന്നു. 2007 നവംബർ 14 ന് ചുമതല ഏറ്റെടുത്തുവെങ്കിലും 2007-2008 ലെ ഭദ്രാസന പൊതുയോഗവും, തുടർന്നുള്ള വർഷങ്ങളിലെ പൊതുയോഗങ്ങളും യഥാവസരം നടത്തുന്നതിന് സാധിച്ചുവെന്നതിൽ ഞാൻ കൃതാർത്ഥനാണ്. ദൈവം അനുവദിക്കുമെങ്കിൽ ഈ വർഷവും ജൂൺ മാസം ആദ്യത്തെ ആഴ്ച തന്നെ ഭദ്രാസന പൊതുയോഗം കൂടുന്നതിനുള്ള ക്രമീകരണങ്ങൾ ചെയ്തുവരുന്നു. ഭദ്രാസനത്തിന്റെ പ്രവർത്തനങ്ങളിൽ സഹകരിക്കുകയും സഹായിക്കുകയും ചെയ്യുന്ന ഭദ്രാസനത്തിലെ എല്ലാ ഇടവകകളോടും, കൗൺസിൽ അംഗങ്ങളോടും ആദ്ധ്യാത്മിക സംഘടനാ ഭാരവാഹികളോടും ആത്മാർത്ഥമായ നന്ദി സമർപ്പിക്കുന്നു.

ഭദ്രാസന മക്കളുടെ ചിരകാലാഭിലാഷമായ ആഡിറ്റോറിയം പണി സംബന്ധിച്ചുണ്ടായിരുന്ന സാങ്കേതിക തടസ്സങ്ങൾ എല്ലാം മാറി കിട്ടി. ആഡിറ്റോറിയത്തിന്റെ പുതുക്കിയ പ്ലാൻ അംഗീകാരത്തിനായി ഉടൻ തന്നെ മുൻസിപ്പാലിറ്റിയിൽ സമർപ്പിക്കുന്നതും നിർമ്മാണ പ്രവർത്തനങ്ങൾ ആരംഭിക്കുന്നതുമാണ്.

2012-ലെ ഭദ്രാസന കൺവൻഷൻ 2012 ഫെബ്രുവരി 22, 23, 24 തീയതികളിലാണ്. ചിന്താവിഷയം "ക്രിസ്തുവിൽ ഒരു ശരീരവും എല്ലാവരും തമ്മിൽ അവയവങ്ങളും ആകുന്നു" (റോമർ 12:5). ചിന്താവിഷയത്തെ അധികരിച്ചുള്ള ഗാനങ്ങൾ ട്യൂൺ ചെയ്ത് 2011 സെപ്റ്റംബർ 30നു മുമ്പായി റവ. ഫാ. റിജു വി. ഐപ്പിനെ ഏൽപ്പിക്കേണ്ടതാണ്. (Mob: 9656435639).

ഈ വർഷത്തെ കഷ്ഠാനുഭവ ആഴ്ചകളിലെ ശുശ്രൂഷയ്ക്കായി അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്താ ഏപ്രിൽ 14-ാം തീയതി അമേരിക്കയിലെ ബ്രൂക്ക് ലെയിൻ മാർ ബസ്സേലിയോസ് ഇടവകയിലേക്ക് പോകുന്നതും മെയ്മാസം 9-ാം തീയതി നാട്ടിൽ തിരിച്ചെത്തുന്നതുമാണ്.

പരിശുദ്ധ നോമ്പിൽ കൂടി നാം ആർജ്ജിച്ചെടുക്കുന്ന ആത്മീകശക്തി, 2011-2012 പ്രവർത്തനവർഷത്തിൽ കൂടുതലായി പ്രോജ്വലിക്കുവാൻ ഇടയാകട്ടെ എന്നു പ്രാർത്ഥിക്കുന്നു. പുതിയ കേരള സംസ്ഥാനത്തിൽ അധികാരമേൽക്കുന്ന പുതിയ മന്ത്രിസഭയ്ക്ക് എല്ലാ അഭിവാദനങ്ങളും അഭ്യർത്ഥിക്കുന്നു. കഷ്ടാനുഭവ ആഴ്ചയിലെ ശുശ്രൂഷയ്ക്കായി ഞാൻ ഏപ്രിൽ 16-ാം തീയതി രാവിലെ ബോംബേ താനാ ഇടവകയിലേക്ക് പോകുന്നതും 24-ാം തീയതി തിരികെ എത്തുന്നതുമാണ്.

ഏവർക്കും അനുഗ്രഹീതമായ ഈസ്റ്റർ ആശംസകളോടെ ,

കർത്തൃശുശ്രൂഷയിൽ
**ഫാ. മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ**
(ഭദ്രാസന സെക്രട്ടറി)

**ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ മുഖപത്രമായ ബഥേൽ പത്രികയുടെ**

# അനുമോദനങ്ങൾ....

ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിൽ നിന്നും 2009–10 വർഷത്തിൽ നടത്തിയ ആരാധനാ സംഗീത പഠന കോഴ്സിൽ 1–ാം റാങ്ക് കരസ്ഥമാക്കിയ ഓതറ സെന്റ് ജോർജ് ദയറാ അംഗം **ഡീ. എബി. സി. ഫിലിപ്പ്.**





G.O.C.E യ്ക്ക് 72% മാർക്ക് വാങ്ങി പാസ്സായി മർത്തമറിയം സമാജ മത്സരപരീക്ഷയ്ക്ക് മൂന്നാം പ്രാവശ്യവും ഭദ്രാസനത്തിൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ **ശ്രീമതി ലീലാമ്മ തമ്പി** (സൂപ്പർ സീനിയർ). ബുധനൂർ സെന്റ് ഏലിയാസ് ഇടവകാംഗമാണ്.

ദിവ്യബോധനം ഡിഗ്രി പരീക്ഷ (GOCE) യിൽ 71.1% മാർക്ക് കരസ്ഥമാക്കിയ **ശ്രീമതി കെ.ജി. സാറാമ്മ,** ബുധനൂർ സെന്റ് ഏലിയാസ് ഇടവകാംഗമാണ്.





മർത്തമറിയം സമാജം കേന്ദ്ര പരീക്ഷയിൽ ജൂനിയർ വിഭാഗത്തിൽ രണ്ടാം റാങ്ക് കരസ്ഥമാക്കിയ **ഷൈനു ജിജി**

സണ്ടേസസ്കൂൾ 12–ാം ക്ലാസ്സ് ഭദ്രാസന തലത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ പൂഴിക്കാട് സെന്റ് ജോർജ്ജ് ഇടവകാംഗം **ലൗസി രാജു.**





സണ്ടേസസ്കൂൾ 12–ാം ക്ലാസ്സ് ഭദ്രാസന തലത്തിൽ രണ്ടാം സ്ഥാനം കരസ്ഥമാക്കിയ പൂഴിക്കാട് സെന്റ് ജോർജ്ജ് ഇടവകാംഗം **ജിൻസി രാജു.**

ചെങ്ങന്നൂർ ഭദ്രാസന ബാലസമാജത്തിന്റെ ജൂനിയർ ബാലപ്രതിഭയായി **സ്വീറ്റി ജോണിനെ** തെരഞ്ഞെടുത്തു. പെയിന്റിംഗിന് അഖില മലങ്കര അടിസ്ഥാനത്തിൽ രണ്ടാം സ്ഥാനം കരസ്ഥമാക്കി. പൂഴിക്കാട് സ്നേഹ ഭവനിൽ ശ്രീ. ജോൺ വർഗ്ഗീസിന്റെ മകളാണ്. കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമാണ്.





സൺഡേസ്കൂൾ ആറാം ക്ലാസ് മത്സരപരീക്ഷയിൽ അഖില മലങ്കരയിൽ രണ്ടാം റാങ്ക് നേടിയ **സാഞ്ചോ വർഗീസ് കുര്യൻ.** തോട്ടപ്പുഴ മാർ ഗ്രീഗോറിയോസ് ഇടവകയിൽ കരിപ്പോലിൽ കെ. വി. കുര്യന്റെയും നിർമ്മല മേരിയുടെയും പുത്രനാണ്.



## ഗുരുവന്ദനം – 2011

സ്കൂൾ അദ്ധ്യയന വർഷം ആരംഭിക്കുന്നതിനു മുമ്പായി ബഥേൽ അരമനയിൽ വച്ച് ഭദ്രാസന വിദ്യാജ്യോതിയുടെ ആഭിമുഖ്യത്തിൽ ഗുരുവന്ദനം മെയ് 29 ഞായറാഴ്ച 2.30 pm ന് അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനി ആശിർവദിക്കുന്നതാണ്. MRF Trainner-ഉം ഡെപ്യൂട്ടി മാനേജരുമായ ശ്രീ. ലാൽ വർഗീസ് ക്ലാസ്സ് എടുക്കുന്നതാണ്. മെയ് 20ന് മുമ്പായി ആദ്യം രജിസ്റ്റർ ചെയ്യുന്ന 500 വിദ്യാർത്ഥികൾക്ക് പ്രവേശനം ലഭിക്കുന്നതാണ്. ഇടവക വികാരിമാർ മുഖേന ഭദ്രാസന ആഫീസിലോ (0479 –2451331), വിദ്യാജ്യോതി ഡയറക്ടർ റവ. ഫാ. സ്റ്റീഫൻ വറുഗീസിന്റെ (9447866171) പക്കലോ രജിസ്ട്രേഷൻ നടത്താവുന്നതാണ്.